# കൃഷ്ണീയം

"ദൈവാജ്ഞാവല്ലഭ"

എന്ന ഭാഷാവ്യാഖ്യാനത്തോടുകൂടിയതു്.



വ്യാഖ്യാതാ:.

പി. എസ്. പുരുഷോത്തമൻനമ്പൂതിരി,

പുറിക്കൽ—ചെങ്ങന്നൂർ.



# കൃഷ്ണീയം

"ദൈവജ്ഞവല്ലഭ"

എന്ന ഭാഷാവ്യാഖ്യാനത്തോടുകൂടിയതു്.




വ്യാഖ്യാതാ.

പി. എസ്. പുരുഷോത്തമൻനമ്പൂതിരി,

പുറിയൂർ — കൈണനൂർ.






പ്രസാധകന്മാർ.

എസ്. റ്റി. റെഡ്യാർ ആൻഡ് സൺസ്

'വിദ്യാഭിവർദ്ധിനി'—അച്ചുക്കൂടം.

കൊല്ലം.

ഒന്നാം പതിപ്പു കോപ്പി—1000.





1106.

# അവതാരിക.

---

വേദാംഗശാസ്ത്രങ്ങളിൽവെച്ച് പ്രഥമവും പ്രധാനവും ആയ ജ്യോതിശ്ശാസ്ത്രത്തിന്റെ ഹോരാസ്കന്ധത്തിൽ അന്തർഭവിച്ചതാണ് പ്രശ്നശാസ്ത്രം. പ്രശ്നത്തിലേക്കുപയോഗമുള്ള ഗ്രന്ഥങ്ങളോ അസംഖ്യങ്ങളുമാണ്. അവയിൽവച്ചു കൃഷ്ണീയശാസ്ത്രത്തിനുള്ള പ്രാധാന്യം അന്യാദൃശമാണെന്നുള്ളതിൽ പക്ഷാന്തരമാവുകില്ല. പ്രശ്നവിഷയത്തിൽ മാത്രമല്ല ജാതകവിഷയത്തിലും കൃഷ്ണീയത്തിന് ഒരു നല്ല സ്ഥാനം കല്പിക്കുവാനവകാശമുണ്ട്. സൂക്ഷ്മവും ഉദ്ബോധനപൂർണ്ണവും പൃച്ഛകന്മാർക്ക് ശ്രവണമാത്രത്തിൽത്തന്നെ പ്രത്യയത്തെ പ്രദാനം ചെയ്യുന്നതും പ്രധാനങ്ങളുമായ പല പ്രകരണങ്ങളെക്കൊണ്ടു പ്രകടിതവുമാകുന്നു പ്രകൃതഗ്രന്ഥം.

എന്നാൽ ഈ ഗ്രന്ഥം ആധുനികന്മാരായ ജ്യോതിർവിത്തുകൾക്കു പ്രായേണ അപരിചിതവും അസാധാരണവും ആര്യാഗീതികളായ അസമവൃത്തങ്ങളുടെ ആധിക്യത്താൽ അദ്ധ്യയനത്തിനു അസുഖകരവും ആചാര്യസഹായംകൂടാതെ അർത്ഥത്തെ ഗ്രഹിക്കാൻ അശക്യവും അസ്ഖലിതമായ അച്ചടിപ്പുസ്തകത്തിന്റെ അഭാവത്താൽ പ്രായേണ അപ്രസിദ്ധവുമാണെന്ന് എല്ലാവരും സമ്മതിക്കാതിരിക്കുവാൻ നിവൃത്തിയില്ല. ഇതിന്റെ ഉപയോഗമോ ദൈവജ്ഞന്മാർക്ക് അപരിത്യാജ്യവുമാണ്. ഇതിനെക്കുറിച്ച് പ്രശ്നമാർഗ്ഗകർത്താവു പറഞ്ഞിരിക്കുന്നതെന്താണെന്നു നോക്കുക.

"ഹോരാം വരാഹമിഹിരസ്യ വിനിർഗ്ഗതാം യേ
മാലാമിവാദധതി ദൈവവിദസ്സ്വകണ്ഠേ
കൃഷ്ണീയശാസ്ത്രമപി ഭർത്തൃമതീവ സൂത്രം
തേഷാം സമസ്തമഹിതീ ഭവതീഹ ശോഭാ."

വരാഹമിഹിരാചാര്യകൃതമായ ഹോരാശാസ്ത്രത്തെ ദൈവജ്ഞന്മാർ മാല എന്നപോലെയും കൃഷ്ണീയശാസ്ത്രത്തെ ഭർത്തൃമതിയായ പതിവ്രത, മംഗല്യസൂത്രത്തെ എന്നപോലെയും കണ്ഠത്തിൽ ധരിക്കുന്നു എന്നാണ് പ്രകൃതശ്ലോകാർത്ഥം. മാലയ്ക്കു കണ്ഠാലങ്കാരയോഗ്യത മാത്രമേയുള്ളൂ. കണ്ഠാലങ്കാരമില്ലെങ്കിലും കാര്യത്തിനു ദൂഷ്യമൊന്നും വരുവാനില്ല. ഭർത്തൃമതിക്കു മംഗല്യസൂത്രം അങ്ങിനെയല്ല. അതെപ്പൊഴുംതന്നെ കണ്ഠാവലംബിയായിരിക്കണമെന്ന നിർബ്ബന്ധമുണ്ട്. അതുകൊണ്ട് വരാഹഹോരയെക്കാൾ പ്രാധാന്യവും അവശ്യസ്വീകാര്യതയും കൃഷ്ണീയശാസ്ത്രത്തിനുണ്ടെന്നുള്ള സംഗതി സ്പഷ്ടമായിരിക്കുന്നു.

നഷ്ടപ്രശ്നം, മുഷ്ടിപ്രശ്നം മുതലായ പ്രശ്നങ്ങൾ പറഞ്ഞു് അനുഭവത്തിൽ വരുത്താനാണെങ്കിൽ കൃഷ്ണീയശാസ്ത്രത്തിന്റെ സഹായംകൂടാതെ അല്പം ഒരടിപോലും മുന്നോട്ടു വയ്ക്കുവാൻ സാധിക്കയില്ല എന്നു പ്രശ്നമാർഗ്ഗത്തിൽ തന്നെ "നൈതാവതാ കൃഷ്ണീയശാസ്ത്രസൃഷ്ടപരിശ്രമഃ കാര്യഃ" എന്ന ഭാഗംകൊണ്ടു് അനുശാസിക്കുകയും ചെയ്തിരിക്കുന്നു. പുലിയൂർ ഉണ്ണൂപോറ്റി, മംഗലപ്പള്ളി മൂത്തതു്, പരിത്തിക്കോണത്തു നമ്പ്യാതിരി, തോട്ടുപ്പള്ളിൽ ആശാൻ മുതലായ ദൈവജ്ഞശ്രേഷ്ഠന്മാർ പ്രശ്നവിഷയത്തിൽ പല ഉപദേശങ്ങളും പറഞ്ഞിട്ടുള്ളതായി പലരും അറിഞ്ഞിരിക്കാനിടയുണ്ടു്. അവയെല്ലാം പ്രധാനാവലംബം കൃഷ്ണീയശാസ്ത്രമാകുന്നു എന്നു അടുത്തകാലത്തു് പരേതനും എന്റെ ജ്യോതിഷഗുരുവുമായ തോട്ടുപ്പള്ളിൽ ആശാൻ തന്നെ പറഞ്ഞറിയുവാനിടയായിട്ടുണ്ടു്. കൃഷ്ണീയത്തിന്റെ പല രഹസ്യതത്വങ്ങളെക്കുറിച്ചു് എനിക്കുപദേശിച്ചിട്ടുള്ള ഭാഗങ്ങൾ ഇന്നും എന്റെ ഹൃദയത്തിൽനിന്നു വിട്ടുപോയിട്ടില്ല. എന്നുള്ള സംഗതിയും കൃതജ്ഞതാപൂർവ്വം ഇവിടെ വക്തവ്യമാണു്.

കൃഷ്ണീയമെന്ന പ്രകൃതഗ്രന്ഥം കൃഷ്ണാചാര്യകൃതമാണു്. ഗ്രന്ഥനിർമ്മാതാവായ കൃഷ്ണാചാര്യരുടെ കാലമോ ദേശമോ നിർണ്ണയിക്കുന്നതിനു പര്യാപ്തങ്ങളായ യാതൊരു രേഖകളും ഇതുവരെ കണ്ടുകിട്ടിയിട്ടില്ല എന്നുള്ള സംഗതിയും സഖേദം ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു.

ഇത്ര പ്രചുരപ്രചാരവും പ്രധാനവുമായ കൃഷ്ണീയശാസ്ത്രത്തിനു ശരിയായ ഒരു വ്യാഖ്യാനമോ ടിപ്പണിയോ ഇതുവരെ ഉണ്ടായിട്ടില്ലാത്തതിനാൽ ആധുനികന്മാരായ അനേക ദൈവജ്ഞവര്യന്മാരും കൃഷ്ണീയപരിശീലനത്തിൽ അലസന്മാരായിട്ടാണു കാണപ്പെടുന്നതു്. എന്നാൽ ചതുസ്സുന്ദരി എന്ന സംസ്കൃതവ്യാഖ്യാനം അപൂർവ്വം ചില പുരാതനകുടുംബങ്ങളിൽ ഇന്നും കാണുമാറുണ്ടു്. പ്രസിദ്ധനായ നാലേകാട്ടിൽ പിള്ളയുടെ ഭവനത്തിലും പുലിയൂർ, താളിപ്പുള്ളി എന്നീ ഇല്ലങ്ങളിലും ഈ ഗ്രന്ഥം ഉണ്ടു്. പക്ഷേ ഈ വ്യാഖ്യാനനിർമ്മാണ വിഷയത്തിൽ അവരുടെ സഹായം ലഭിക്കുന്നതിനുള്ള ഭാഗ്യം എനിക്കു സിദ്ധിച്ചില്ല. എന്നാൽ എന്റെ ജ്യോതിഷഗുരുവിന്റെ ഗുരുനാഥന്റെ കുടുംബത്തിൽപ്പെട്ട അംഗവും അത്യന്തസ്നേഹപൂർവ്വമായ ഇരുവള്ളൂർ പുതുശ്ശേരിമഠത്തിൽ അവർകൾ സസന്തോഷം കൃഷ്ണീയവ്യാഖ്യാനഗ്രന്ഥം തന്നു് എന്നെ പ്രോത്സാഹിപ്പിച്ചില്ലായിരുന്നു എങ്കിൽ ഈ രീതിയിലെങ്കിലും കൃഷ്ണീയത്തിന്റെ ഭാഷാവ്യാഖ്യാനം പ്രസിദ്ധീകരിക്കുവാൻ സാധിക്കയില്ലായിരുന്നു. പക്ഷേ ഇവിടെ ലഭി

ച്ച വ്യാഖ്യാനഗ്രന്ഥം അപൂൎണ്ണവും അബദ്ധകലുഷിതവും അസാരവി കവും ആണെന്നുള്ള സംഗതിയും വ്യക്തവുമാണ്. തന്നിമിത്തം രണ്ടുമൂന്നു ശ്ലോകങ്ങളുടെ വ്യാഖ്യാനം ഇപ്പോഴും അപൂൎണ്ണമായിത്തന്നെ ഇരിക്കുന്നുള്ളു. ഈ വ്യാഖ്യാനം എഴുതിത്തീൎന്നിട്ട് ഇപ്പോൾ നാലുമാസത്തിലധികം കാലമായി. ഇതിനിടയിൽ കെ. ആർ. നീലകണ്ഠനവർകളുടെ ഷട്പഞ്ചാശികാവ്യാഖ്യാനം ഒരു പുസ്തകം കാണുകയും അതിന്റെ ഉപക്രമത്തിൽ കൃഷ്ണീയത്തിനു ഒരു വ്യാഖ്യാനം എഴുതുന്നു എന്നുള്ള പ്രസ്താവന പ്രത്യക്ഷമാകുകയും ചെയ്തു. ഇതിന്റെ പരമാൎത്ഥമറിയാനായി ടി നീലകണ്ഠനവർകളുടെ പേൎക്കു കത്തയച്ചു ചോദിച്ചതിൽ ജോലിത്തിരക്കുകൊണ്ട് ഇതേവരെ വ്യാഖ്യാനനിൎമ്മാണം സാധിച്ചിട്ടില്ലെന്നും സംസ്കൃതവ്യാഖ്യാനഗ്രന്ഥം കൈവശം ഉണ്ടെന്നും താമസിയാതെ ഭാഷാവ്യാഖ്യാനം പൂൎത്തിയാക്കാൻ ഭാവമുണ്ടെന്നും മറുപടി കിട്ടി. ഇവിടെ എഴുതിയ ഈ വ്യാഖ്യാനം സംസ്കൃതവ്യാഖ്യാനത്തോടു് ഒത്തുനോക്കി പരിശോധിക്കയോ വ്യാഖ്യാനഗ്രന്ഥം സപ്ലിമെന്റായി അയച്ചുതരികയോ ചെയ്യണമെന്ന രണ്ടാമതും എഴുതിയയച്ചതിനു് ഇതേവരെ മറുപടികിട്ടിയില്ല എന്നുള്ള പരമാൎത്ഥവും ഇവിടെ ഒളിച്ചുവയ്ക്കുന്നില്ല.

ഏതായാലും പരിശ്രമംകൊണ്ട് എഴുതീട്ടുള്ളതും ജ്യോതിൎവ്വിദ്യാൎത്ഥികൾക്കും ജ്യോതിഷാദ്ധ്യാപകന്മാൎക്കും അവശ്യം ആവശ്യമായ ഈ വ്യാഖ്യാനം അച്ചടിപ്പിച്ചു ബഹുജനോപകാരമാക്കിത്തീൎക്ക എന്ന കൃത്യത്തിന് ഇനിയും കാലവിളംബം അനുവദിക്കത്തക്കതല്ല. ഇതിൽ ഉള്ള ന്യൂനതകൾ അടുത്തപതിപ്പിൽ പരിഹരിക്കാമെന്നുള്ള സംഗതിയും മഹാജനങ്ങളെ അറിയിച്ചുകൊള്ളുന്നു. ഈ വ്യാഖ്യാനത്തിൽ വിവരിച്ചിട്ടുള്ള അൎത്ഥാന്തരങ്ങൾ അധികവും സംസ്കൃതവ്യാഖ്യാനത്തിൽ ഉൾപ്പെട്ടവയാണ്. ഇതിൽ വല്ല സ്ഖലിതങ്ങളോ വൈപരീത്യങ്ങളോ വൈഷമ്യങ്ങളോ ഗ്രന്ഥത്തിൽ സംഭവിച്ചിട്ടുണ്ടെങ്കിൽ നിൎമ്മത്സരന്മാരായ സജ്ജനങ്ങൾ അവയെ സദയം ചൂണ്ടിക്കാണിച്ചു് വേണ്ടമാൎഗ്ഗങ്ങളെ ഉപദേശിച്ചു് അനുഗ്രഹിക്കണമെന്നുള്ള അപേക്ഷയോടുകൂടി ഈ പുസ്തകത്തെ മഹാജനസമക്ഷം സമൎപ്പിച്ചുകൊള്ളുന്നു.

പെരിങ്ങനൂർ,<br>105 – 9 – 3.

എന്ന് സജ്ജനവശംവദൻ,<br>പുളിയൂർ പി. എസ്. പി. നമ്പൂതിരി.



മീനം, അന്ത്യം; ഇങ്ങിനെ രാശിനാമപര്യായങ്ങളെ മഹർഷിമാർ നിരൂപിച്ചിരിക്കുന്നു.

## രാശ്യധിപന്മാർ.

കുജശുക്രബുധശശിരവയോ ബുധശുക്രഭൗമാംഗിരോർക്കപുത്രാശ്ച
സൗരിർഗ്ഗുരുരിതി നാഥാ രാശീനാമജമുഖാനാം ക്രമശഃ. ൫

മേടംമുതൽ മീനംവരെ ഉള്ള പന്ത്രണ്ടു രാശികൾക്കും ക്രമേണ ചൊവ്വാ, ശുക്രൻ, ബുധൻ, ചന്ദ്രൻ, ആദിത്യൻ, ബുധൻ, ശുക്രൻ, ചൊവ്വാ, വ്യാഴം, ശനി, ശനി, വ്യാഴം ഈ ഗ്രഹങ്ങൾ നാഥന്മാരായിരിക്കും.

## പുരുഷാദിരാശികൾ.

പുരുഷാംഗനാ ചരസ്ഥിരമൂർത്തിദ്വയ സംജ്ഞിതാഃ പുനസ്സർവ്വേ
ഭിന്നാസ്ത്രിദ്രേക്കാണെ സ്വപഞ്ചനവമപാഃ പ്രഥമാദ്യാഃ ൬

മേടം പുരുഷൻ (ഓജം); ഇടവം സ്ത്രീ (യുഗ്മം); മിഥുനം പുരുഷൻ. (ഓജം) കർക്കടകം സ്ത്രീ (യുഗ്മം) ഈ ക്രമത്തിൽ ശേഷം രാശികളുടെയും പുരുഷസ്ത്രീവിഭാഗത്തെയും ഓജയുഗ്മഭേദത്തെയും അറിഞ്ഞുകൊള്ളണം. മേടം ചരം, ഇടവം സ്ഥിരം, മിഥുനം ഉഭയം, കർക്കടകം ചരം, ചിങ്ങം സ്ഥിരം, കന്നി ഉഭയം, ഇങ്ങിനെ ഇതര രാശികളുടെയും ചരസ്ഥിരോഭയഭേദങ്ങളെ കണ്ടുകൊള്ളുക. പിന്നെ എല്ലാ രാശികൾക്കും മൂന്നു ദ്രേക്കാണങ്ങൾവീതം ഉണ്ട്. ദ്രേക്കാണം എന്നാൽ രാശിത്രിഭാഗം ആയ പത്തു തീയതിയാകുന്നു. ഈ ദ്രേക്കാണങ്ങളുടെ അധിപന്മാർ ലഗ്നപഞ്ചമനവമരാശ്യധിപന്മാരായ ഗ്രഹങ്ങളും ആകുന്നു.

## ദ്രേക്കാണാധിപത്യം.

ക്ഷിതിസുതരവിഗുരുസൗരാ
ഭൃഗുബുധഭൃഗുശനൈശ്ചരാസ്സ ബുധാഃ
സോമാംഗാരകജീവാ
ദ്രേക്കാണേശാശ്ചരാദേഃ പ്രോക്താഃ. ൭

മേടത്തിന്റെ ആദ്യദ്രേക്കാണാധിപൻ ചൊവ്വാ; രണ്ടാംദ്രേക്കാണാധിപൻ ആദിത്യൻ; മൂന്നാംദ്രേക്കാണാധിപൻ വ്യാഴം, ഇടവത്തിന് ആദ്യദ്രേക്കാണാധിപൻ ശനി; രണ്ടാംദ്രേക്കാണാധിപൻ ശുക്രൻ; മൂന്നാംദ്രേക്കാണാധിപൻ ബുധൻ; മിഥുനത്തിന് ഒന്നാംദ്രേക്കാണാധിപൻ ശുക്രൻ; രണ്ടാംദ്രേക്കാണാധിപൻ ശനി, മൂന്നാംദ്രേക്കാണാധിപൻ ബുധൻ, കർക്കടകത്തിന് ആദ്യദ്രേക്കാണാധിപൻ ചന്ദ്രൻ;

ദ്വിതീയദ്രേക്കാണാധിപൻ ചൊവ്വാ; തൃതീയദ്രേക്കാണാധിപൻ വ്യാഴം; ഈ ക്രമത്തിനുതന്നെ മിഥുനം മുതലായ നാലു രാശികളുടെയും ദ്രേക്കാണാധിപന്മാരെ കണക്കാക്കിക്കൊള്ളണം. "ദ്രേക്കാണാസ്യു സ്വപഞ്ചനവത്രികോണാധിപാനാം" എന്നുള്ള സാമാന്യവിധി ഈ ആചാര്യനു സമ്മതമല്ല. മേഷസിംഹധനു, വൃഷകന്നിമകരം, മിഥുനതുലാകുംഭം, കർക്കിവൃശ്ചികമീനം എന്നീ ത്രികോണരാശികളിൽ വച്ചു ചരരാശി ഏതാണോ ആ രാശിയുടെ അധിപൻ ആദ്യദ്രേക്കാണനാഥനായിരിക്കുമെന്നു താൽപര്യം. ലഗ്നപുത്രശുഭേശാനാം ഗൃഹേ പുത്രധർമ്മാന്ത്യപാസ്തഥാ മേഷേ ധർമ്മലഗ്നസുതപാസ്സിംഹേ ഗ്രഹാ ജാതകേ ദ്രേക്കാണാ ഉച്യതേ. എന്നു പ്രമാണാന്തരവുമുണ്ട്.

## ദ്വിവിധരാശിചക്രം.

ജ്ഞേയം സ്ഥിരചക്രം ചരതി തഥാകാശേ ദ്വാദശരാശിചക്രം
ചക്രദ്വിതയേന ഫലം പ്രശ്നാദൌ പ്രസ്ഫുടമുത്യുദേതൽ. ൫

അർത്ഥം—സ്ഥിരചക്രം ചരചക്രം ഇങ്ങിനെ രണ്ടുപ്രകാരമാണു രാശിചക്രം. ഭൂതാത്മകമോ സപ്തസ്ഥാനാത്മകമോ ആയ രാശിസ്ഥിരചക്രവും പ്രശ്നസമയത്തെ ഉദയരാശിചരചക്രവുമാകുന്നു. പ്രശ്നം മുതലായ വിഷയങ്ങളിൽ ഈ രണ്ടു രാശികളെക്കൊണ്ടും ദൈവജ്ഞൻ ശുഭാശുഭഫലത്തെ പറഞ്ഞുകൊള്ളണം. വളരെ ജനങ്ങളുള്ള പ്രദേശത്തുവച്ചു ചെയ്യുന്ന പ്രശ്നത്തിന്റെ ഫലം സ്ഥിരചക്രംകൊണ്ടുതന്നെ പറയണം. മുഷ്ടിപ്രശ്ന (കയ്യിലെന്തെങ്കിലും മടക്കിപ്പിടിച്ചുംകൊണ്ടു ഇതെന്തെന്നു ചോദിക്കുന്ന പ്രശ്നം)ത്തിന്റെ ഫലാദേശത്തിനും സ്ഥിരചക്രംതന്നെ വേണം. സ്ഥാവരകാര്യത്തെക്കുറിച്ചും സ്ഥാവരദ്രവ്യത്തെക്കുറിച്ചും ചെയ്യുന്ന പ്രശ്നം, ദിക്കറിയാത്തവനായ പൃച്ഛകൻ പടങ്കൊണ്ടു ചോദിക്കുന്ന കാര്യം, ദിനാവസാനം, കർമ്മാവസാനം, രാത്രി ഈ സമയങ്ങളിൽചെയ്യുന്ന പ്രശ്നം ഇതുകളുടെയും ഫലം സ്ഥിരചക്രം (ഭൂതാത്മകം)കൊണ്ടുതന്നെ പറയേണ്ടതാകുന്നു. പൃച്ഛകൻ നടന്നുകൊണ്ടു ചോദിക്കുക, സൂര്യോദയസമയം, ലഗ്നത്തിൽ ബലവദ്ഗ്രഹയോഗം, പ്രശ്നം ചരകാര്യമായിരിക്കുക, പൃച്ഛകൻ വിദ്വാനായിരിക്കുക ഈ അവസ്ഥകളിലെല്ലാം ഉദയരാശി—ചരചക്രം—കൊണ്ടു ശുഭാശുഭഫലത്തെ പറഞ്ഞുകൊൾകയും വേണം. യാദൃച്ഛികമായി ദൈവജ്ഞനെ എവിടെവെച്ചെങ്കിലും കാണുമ്പോൾ ചോദിക്കുന്നവനോട് യാതൊരു ശുഭാശുഭഫലവും ദൈവജ്ഞൻ പറഞ്ഞുപോകരുത്. രിക്തപാണിയായവനും (ദൈവജ്ഞനു സംഭാവനചെയ്യുവാൻ യാതൊന്നും കൊണ്ടുവരാത്തവനും) നിന്ദയോടുകൂടിയും പരി

ഈ അംഗകല്പനയിലുള്ള വേറൊരു പക്ഷത്തെയാണ് ഈ രണ്ടു ശ്ലോകംകൊണ്ട് ഇവിടെ പറയുന്നത്. ഗ്രഹം നില്ക്കുന്ന ദ്രേക്കാണത്തെ അനുസരിച്ച് ഊൎദ്ധ്വഭാഗത്തിങ്കൽനിന്നു തുടങ്ങി ഈ പറഞ്ഞ സ്ഥാനങ്ങളിൽ ഗ്രഹങ്ങളെ കല്പിക്കണം. ശനിയ്ക്കു ശിശ്നം ശിരസ്സ് സ്കന്ധം ഇതുകളും, വ്യാഴത്തിനു തുടകാലുകളും, ചൊവ്വായ്ക്കു കഴുത്ത് കണ്ണ് ഗുദം ഇവയും, ശുക്രനു മൂക്കിന്റെ അഗ്രങ്ങളും, ആദിത്യനു ഹനു കാൽമുട്ടുകൾ നാഭി ഇവയും, ബുധനു പൃഷ്ഠവും ഉടകളും, ചന്ദ്രനു മാറിടം കവിൾ കണങ്കാൽ ഇവയും അംഗങ്ങൾ ആകുന്നു എന്നു ചിലപക്ഷം. അംഗകല്പനയിൽ ഇതു കൂടാതെ മറ്റും പക്ഷാന്തരങ്ങളുണ്ട്. ഈ രണ്ടു ശ്ലോകങ്ങളൊഴിച്ച് മുൻപറഞ്ഞെല്ലാപ്രകാരവും ഉള്ള അംഗകല്പനകൾ ജാതകപ്രശ്നങ്ങൾക്ക് പ്രായേണ ഉപയോഗിക്കുകയും അതനുസരിച്ചു ഫലങ്ങളെ ആദേശിക്കുകയും ചെയ്തുവരുന്നു.

## ഊൎദ്ധ്വമുഖാദിരാശികൾ.

ഉദ്യന്ത്യജവൃഷമകരാഃ കുളീരചാപൌ ച പൃഷ്ഠതസ്സൎവ്വേ
തിഷ്യന്മത്സ്യശ്ചോഭയതഃ ശേഷാശ്ശീൎഷോദയം യാന്തി. ൧൭

മേടം, ഇടവം, മകരം, കൎക്കിടകം, ധനു, ഇവ പൃഷ്ഠോദയരാശികളാകുന്നു. മീനരാശി പൃഷ്ഠംകൊണ്ടും ശിരസ്സുകൊണ്ടും ഉദിക്കുന്നതാകയാൽ ഉഭയോദയമാകുന്നു. ശേഷം ഉള്ള ചിങ്ങം, കന്നി, തുലാം, വൃശ്ചികം, കുംഭം, മിഥുനം ഈ രാശികൾ ശീൎഷോദയങ്ങളുമാണ്.

പൃഷ്ഠോദയേഷ്വസിദ്ധ്യത്ര ശുഭം മൂൎദ്ധോദയേഷു ശുഭയുക്തം
ഉഭയോദയേ വിമിശ്രം ഗ്രഹരാശിതേഭ്യഃ ഫലം വാച്യം. ൧൮

പൃഷ്ഠോദയരാശികൾ ലഗ്നമായാൽ ദുഃഖം, രോഗം, അപായം, ശോകം മുതലായ അശുഭവും ശീൎഷോദയരാശി ലഗ്നമായാൽ കാൎയ്യസിദ്ധിയും ധനലാഭം മുതലായ ശുഭവും ലഭിക്കും. ഉഭയോദയരാശി ഗുണദോഷസമഫലപ്രദവുമാകുന്നു. ഈ ശീൎഷോദയപൃഷ്ഠോദയോഭയോദയരാശികളിൽ ഗ്രഹങ്ങൾ നില്ക്കുന്നില്ലെങ്കിൽ ഈ പറഞ്ഞപ്രകാരം തന്നെയാണ് ഫലം. ഗ്രഹയുക്തമായാൽ ആ ഗ്രഹത്തിന്റെ സ്ഥിതിയ്ക്കനുസരിച്ചും ഉള്ള ശുഭാശുഭഫലത്തെ ചിന്തിച്ചു പറഞ്ഞുകൊൾകയും വേണം.

## ഹ്രസ്വദീൎഘഭേദം.

യുക്തപ്രമാണകായാഃ കുളീരമൃഗമിഥുനചാപാഖ്യാഃ
ഹ്രസ്വാഃ കുംഭഝഷാജാ വൃഷഭാശ്ശേഷാഃ പുനൎദ്ദീൎഘാഃ. ൨൦

കൎക്കിടകം, മകരം, മിഥുനം, ധനു ഈ രാശികൾ സമങ്ങളാകു

ന്നു. അതിദീർഘങ്ങളോ അതിഹ്രസ്വങ്ങളോ അല്ലെന്നു സാരം. കുംഭം, മീനം, മേടം, ഇടവം ഈ രാശികൾ ഹ്രസ്വങ്ങളാകുന്നു. ശേഷം ഉള്ള ചിങ്ങം, കന്നി, തുലാം, വൃശ്ചികം ഈ രാശികൾ ദീർഘങ്ങളാകുന്നു.

## ഗ്രഹസ്വരൂപം (ആകൃതി)

ചതുരശ്രൗ രവിഭൗമൗ ദായതവൃത്തോ ഗുരുർബ്ബുധസ്ത്ര്യശ്രഃ
ആയത ചതുരശ്രാംഗൗ ഭുജഗേന്ദ്രശനൈശ്ചരാവേതൗ. ൨൦

ഇന്ദുശ്ചണ്ഡലോനാത്രോ മൈത്ര്യാരാത്യോൾ വൃത്തചിത്രാംഗഃ
ദിവ്യാഭരണാപസ്കര ഭോജനപാത്രാദയോ ഗ്രാഹ്യാഃ. ൨൧

ആദിത്യനും ചൊവ്വായും ചതുരശ്രരൂപികളാകുന്നു. വ്യാഴം ദീർഘവൃത്താകൃതിയും ബുധൻ ത്രികോണാകൃതിയുമാകുന്നു. രാഹുവും ശനിയും ദീർഘചതുരശ്രസ്വരൂപമുള്ളവരും ചന്ദ്രൻ വൃത്താകൃതിയുമാകുന്നു. ശുക്രന്റെ സ്വരൂപം പകുതി വൃത്തവും ശേഷം വിചിത്ര(നാനാ)രൂപവുമാണ്. ഇതുകൊണ്ട് നഷ്ടദ്രവ്യം മുഷ്ടിദ്രവ്യം മറ്റുപകരണങ്ങൾ ഭോജനപാത്രങ്ങൾ, ആഭരണങ്ങൾ, മുതലായവയുടെ രൂപത്തെ പറഞ്ഞുകൊള്ളണം. കേന്ദ്രത്തിൽ ഗ്രഹങ്ങളുണ്ടെങ്കിൽ അവരെക്കൊണ്ടും ഇല്ലെങ്കിൽ പണപരസ്ഥാനങ്ങളിൽ നിൽക്കുന്ന ഗ്രഹങ്ങളെക്കൊണ്ടും വേണം രൂപത്തെ പറയുവാൻ. മുഷ്ടിപ്രശ്നത്തിൽ ഏഴാമെടത്തോ ലഗ്നത്തിലോ നിൽക്കുന്ന ഗ്രഹത്തിനെക്കൊണ്ട് ദ്രവ്യസ്വരൂപത്തെ പറയണം. ആഭരണത്തിനും ഇപ്രകാരംതന്നെ.

ശശിയമകുജഭുജഗേന്ദ്രാ ഹ്രസ്വാ രവിശുക്രൗ ച മദ്ധ്യതനൂ
ഗുരുചന്ദ്രസുതൗ ദീർഘൗ ഗ്രഹവപുരേവം വദന്ത്യന്യേ. ൨൨

ചന്ദ്രൻ, ശനി, ചൊവ്വാ, രാഹു ഇവർ ഹ്രസ്വശരീരികളും ആദിത്യൻ, ശുക്രൻ ഇവർ മദ്ധ്യശരീരികളും വ്യാഴം ബുധൻ ഇവർ ദീർഘശരീരികളും ആകുന്നു. ചില ആചാര്യന്മാർ രാശികൾപോലെതന്നെയാണ്. രാശ്യധിപന്മാരായ ഗ്രഹങ്ങളുടെ സ്വരൂപം എന്നും പറയുന്നുണ്ട്.

ഹ്രസ്വഃ പിംഗമധുനേത്രോ രക്തശ്യാമഃ കൃശോല്പകേശശ്ച
പിത്താത്മാ കോസ്ഥിസാരഃ ശൂരോ ബഹുചാരവിക്രമോർക്കഃ. ൨൩

ആദിത്യൻ ഹ്രസ്വശരീരമുള്ളവനും, വിശാലമായും കപിലവർണ്ണമായും ഇരിക്കുന്ന കണ്ണുകളോടുകൂടിയവനും, ചുവപ്പും കറുപ്പുംകൂടിയ നിറം, കൃശത്വം, അല്പമായ തലമുടി ഇവകളോടുകൂടിയവനും പിത്തപ്രകൃതിയും, അസ്ഥിയ്ക്കു ഉറപ്പും ശൂരതയും ഉള്ളവനും, അധികം സഞ്ചരിക്കുന്നവനും ആകുന്നു.

ചന്ദ്രശ്ചപലോദീർഘഃ പ്രിയവാഗ്ഭൃതോ മൃദുർഘൃണീസ്വക്ഷഃ
സ്ഥിരവൃത്തോ വാതകഫാത്മാ ഗൗരഃ പ്രാജ്ഞോഽധികാസ്രഃ. ൨൧

ചന്ദ്രൻ ശരീരത്തിന്ന് നീളവും ചപലതയും ഉള്ളവനും, പ്രിയഭാഷിയും, മൃദുത്വമുള്ളവനും, ദയാശീലനും, ശോഭനങ്ങളായ കണ്ണുകളോടുകൂടിയവനും, സ്ഥിരനും, വൃത്തത്വം ഉള്ളവനും ബുദ്ധിമാനും, ഗൗരവർണ്ണവും രക്താധിക്യവും വാതകഫപ്രകൃതിയും ഉള്ളവനാകുന്നു. ഇവിടെ പൂർണ്ണചന്ദ്രന്ന് കഫാധിക്യവും ക്ഷീണചന്ദ്രന്ന് വാതാധിക്യവും പ്രധാനമായിരിക്കുമെന്നുമുണ്ട്.

ചപലോ ബാലാകാരഃ പിത്തപ്രകൃതിസ്സ മജ്ജസാരശ്ച
വധകസ്ത്ര്യശ്രോ ഹ്രസ്വമദ്ധ്യോദരോ രക്തഗൗരശ്ച. ൨൨

ചൊവ്വാ ചപലത്വം, ബാലസ്വരൂപം (ബാലത്വം) പിത്തസ്വഭാവം മജ്ജ എന്ന ധാതുവിന്ന് പ്രാധാന്യം, ഹിംസാശീലം, ത്രികോണാകൃതി, മദ്ധ്യത്തിന്റെ [illegible] ഇരിക്കുന്ന വയറ്, രക്തഗൗരമായ നിറം ഇതുകളോടു കൂടിയവനാകുന്നു.

ദൂർവ്വാകാണ്ഡശ്യാമോ മദ്ധ്യാകാരസ്സിരാതതശ്ചജ്ഞഃ
മിശ്രപ്രകൃതിസ്സ്വസ്ഥസ്ത്വക്സാരശ്ശ്ലിഷ്ടവചനശ്ച. ൨൩

ബുധൻ കറുകനാമ്പുപോലെ ശ്യാമവർണ്ണമുള്ളവനും മദ്ധ്യശരീരം ഉള്ളവനും ശരീരത്തിൽ മുഴച്ചിരിക്കുന്ന ഞരമ്പുകളോടുകൂടിയവനും സന്തുഷ്ടശീലനും മിശ്രസ്വഭാവം ഉള്ളവനും ത്വഗിന്ദ്രിയപ്രധാനിയും നാനാർത്ഥങ്ങളായ വാക്കുകളെ പറയുന്നവനുമാകുന്നു.

ഗൗരോമേദസ്സാരോ പീനാംഗകടിർബൃഹസ്പതിർദ്ദീർഘഃ
ഈഷത്പിംഗലകേശേക്ഷണോ ധീകഫശ്ശ്രേഷ്ഠമതിർവാഗ്മീ. ൨൪

വ്യാഴം ഗൗരവർണ്ണവും അധികമായ മേദസ്സും കടവയറും (തടിച്ചു നീണ്ട ശരീരവും) പിംഗലവർണ്ണമുള്ള തലമുടിയും കണ്ണുകളും ഉള്ളവനായും കഫാധിക്യമുള്ളവനായും നല്ലവണ്ണം സംസാരിക്കുന്നവനായുമിരിക്കും.

വാതശ്ലേഷ്മപ്രകൃതിസ്സുസ്നിഗ്ദ്ധാഞ്ജിതാക്ഷികാന്തശ്ച
ശുക്രോഽതിശ്ലിഷ്ടപർവ്വാ മധുരവചാശ്ശുക്ലസാരശ്ച. ൨൫

ശുക്രൻ വാതകഫപ്രകൃതിയും സുഖവും അഞ്ജനാലിപ്തങ്ങളും മനോഹരങ്ങളും ആയ കണ്ണുകളും ഉള്ളവനായും ഭംഗിയുള്ള അംഗസന്ധി (മുട്ടു)കളോടുകൂടിയവനായും മധുരമായി സംസാരിക്കുന്നവനായും ശുക്ലധാതുപ്രധാനിയായുമിരിക്കും.

ആദിത്യന്റെ വ്യാഴം ബന്ധു. ചന്ദ്രന്റെ വ്യാഴവും ബുധനും ബന്ധുക്കൾ. ചൊവ്വയ്ക്കു ബുധശുക്രന്മാർ ബന്ധുക്കൾ. ബുധന്റെ സൂര്യനെ ഒഴിച്ചുള്ളവരെല്ലാം ബന്ധുക്കൾ. വ്യാഴത്തിന്റെ കുജനെ ഒഴിച്ചുള്ളവരെല്ലാം ബന്ധുക്കൾ. ശുക്രന്റെ സൂര്യചന്ദ്രന്മാരല്ലാത്തവരെല്ലാം ബന്ധുക്കൾ. ശനിക്കു രവിചന്ദ്രകുജന്മാരല്ലാത്തവരെല്ലാം ബന്ധുക്കൾ. രാഹുവിന്റെ സൂര്യചന്ദ്രന്മാരെ ഒഴിച്ചു ശേഷം ഉള്ള ഗ്രഹങ്ങളും കേതുവിന്റെ ചന്ദ്രശുക്രന്മാരും ബന്ധുക്കളാകുന്നു. ഈ ബന്ധുഗ്രഹങ്ങളല്ലാത്ത ശേഷം ഗ്രഹങ്ങളെല്ലാം ഇവർക്ക് ശത്രുക്കളാണെന്നും അറിഞ്ഞുകൊള്ളണം. ഇങ്ങിനെ ഗ്രഹങ്ങളുടെ ബന്ധുശത്രുത്വത്തെ ചില ഹോരാചാര്യന്മാർ പറയുന്നു. ഗ്രന്ഥഗൌരവപ്രത്യയത്തിനായിട്ടാണ് ഇവിടെ ബന്ധുശത്രുത്വത്തെ പുനരാവൃത്തിയായി പറഞ്ഞിട്ടുള്ളത്.

അർക്കസ്യ ഗുരുർബ്ബന്ധുസ്സുഹൃത്ത്വതശ്ശത്രുതാം തഥാപ്രാപ്ത
ഇന്ദോരിന്ദ്രാചാര്യ സൌമ്യൌ ബന്ധൂ മഹീസുതസ്യ ജ്ഞഭൃഗൂ. ൧

സൌമ്യസ്യ ഭാസ്കരവർജ്ജം സൂര്യാദ്യാ ശത്രുശ്ശേഷതോഷ്മന്ത്രി
പ്രത്യർത്ഥിനഃ പ്രോക്തസ്സൂര്യവിധോ സോമതനയസ്യ സിതമേന ൨

മിത്രാണ്യസ്യ സ്ഥിരം ശത്രൂശ്ശേഷകോപൃത
ശുക്രസ്യ സോമസൂര്യൌ ശത്രൂ ചാന്യേപ്യുദാസീനാഃ. ൩

ബുധഗുരുശുക്രാസ്സൂര്യോ മന്ദസ്യാന്യേ തു രിപവഃ ന്യൂ
രാഹോശ്ചന്ദ്രാദിത്യൌ ശത്രൂ ശ്ശേഷാസ്തു മൈത്രമിത്രാണി. ൪

ഉശനശ്ശീതമയൂഖൌ കേതോസ്സൂര്യോപരേസ്തു താരിപവഃ
ഔദാസീന്യം ചൈതയം ശേഷാണാം തത്രതത്രാപി. ൫

ഗ്രഹങ്ങളുടെ ബന്ധുശത്രുത്വാദികളെ ഇവിടെ പട്ടികയായി കാണിക്കുന്നു. മുൻപു കാണിച്ചതും ഇതും തമ്മിൽ അല്പം വ്യത്യാസമുണ്ട്.

ല്പോൾ ശതാബ്ദപൂൎത്തി അസാധാരണമായതിനാൽ ഏററവും വാൎദ്ധക്യാവസ്ഥയെ മാത്രം പറഞ്ഞതാൽ മതിയാവും. വിംശതിവൎഷംകൊണ്ട് ശനിയൊഴികെയുള്ളവൎക്കെല്ലാം നൂററിരുപതുവയസ്സും പറയാമെന്നു മററു ചില ആചാൎയ്യന്മാരും പറയുന്നുണ്ട്. ബാല്യകൌമാരയൌവനവാൎദ്ധക്യം എന്നിങ്ങനെ ഗ്രഹിച്ചാൽ മതി. മേഷാദിരാശികളുടെ വയസ്സ് രാശ്യധിപനായ ഗ്രഹത്തിന്റെ വയസ്സുപോലെതന്നെ വിചാരിച്ചു കൊൾകയും വേണം. ഗ്രഹത്തിന്റെ ഭുക്താംശകസംഖ്യയോളം വൎഷംകൂടെ കൂട്ടിവേണം ഗ്രഹവയസ്സിനെ നിൎണ്ണയിക്കുവാൻ എന്നു ചില പക്ഷമുണ്ട്. സ്വക്ഷേത്രം സ്വദ്രേക്കാണം സ്വനവാംശം മുതലായതു ഗ്രഹത്തിനുവന്നാൽ ഗ്രഹത്തിന്റെ വയസ്സിനെ വിചാരിച്ചിട്ടു വേണം പറയുവാൻ. ഇവിടെ രാശികളെ രാശ്യംശകത്തിനു പറഞ്ഞിട്ടുള്ള വയസ്സിന്റെ പകുതിയോ അതിൽ പകുതിയോ കൂടെ ഗ്രഹവയസ്സിനോടു കൂട്ടേണമെന്നു സാരം.

ബാലകുമാരയുവാനോ മദ്ധ്യമവൃദ്ധാഭിധഃ പരിവൃദ്ധഃ
കുജബുധഗുരുഭൃഗുശശിരവിമന്ദാഃ ക്രമശഃ പരേഷാംമതിതഃ. ൧൧

കുജൻ, ബാലനും, ബുധൻ കുമാരനും, ശുക്രൻ യൌവനയുക്തനും വ്യാഴം മദ്ധ്യവയസ്സനും, ചന്ദ്രൻ മദ്ധ്യവയസ്സുകഴിഞ്ഞിരിക്കുന്നവനും, ആദിത്യൻ വാൎദ്ധക്യംകൊണ്ട് നരച്ചുതുടങ്ങിയവനും, ശനി അതിവൃദ്ധനും ആണെന്നും ചില മതാചാൎയ്യന്മാർ പറയുന്നു.

ദ്വാത്രിംശദേകസപ്തതിപഞ്ചാശദ്വിംശതിസ്ത്രിവിംശച്ച
ഭൃഗുശശിരവിഗുരുസൌമ്യാരാൎക്കീണാം വയാംസ്യന്യേ. ൧൨

ശുക്രനു മുപ്പത്തിരണ്ട്; ചന്ദ്രന് എഴുപത്തൊന്ന്; ആദിത്യനു അമ്പത്; വ്യാഴത്തിനു ഇരുപത്; ബുധനു മുപ്പത്; ചൊവ്വായ്ക്കു ഇരുപത്; ശനിക്കു നൂറ് ഇങ്ങിനെയും ഗ്രഹവയസ്സുകളെ ചില ആചാൎയ്യന്മാർ പറഞ്ഞിരിക്കുന്നു. നഷ്ടപ്രശ്നത്തിങ്കൽ ചോരന്റെ വയസ്സിനെ ഈ പറഞ്ഞപ്രകാരമാണ് വിചാരിക്കേണ്ടത് എന്ന പക്ഷം അഭിപ്രായമുണ്ട്.

## കേന്ദ്രാദിരാശികൾ.

കേന്ദ്രചതുഷ്ടയകണ്ടകസംജ്ഞാ ലഗ്നാസ്തഹിബുകമേഷൂരണാം
പ്രാഗേവാദശരാശിം ഢോദ്രത്യാചക്ഷതേ യവനാഃ ൧൩

ലഗ്നം, ചതുൎത്ഥം, സപ്തമം, ദശമം ഈ നാലുഭാവങ്ങൾക്കും കൂടി കണ്ടകം, കേന്ദ്രം, ചതുഷ്ടയം എന്നീ പൎയ്യായനാമങ്ങളുണ്ട്. ഇ

ലഗ്നത്തോടുകൂടിയും ഇതുനാൽ ആ രാശ്യധിപന്റെ ആകൃതിവർണ്ണങ്ങളെയാണ് പറയേണ്ടതെന്നു ചില ആചാര്യന്മാർ പറയുന്നു.

മേഷവൃഷമിഥുനകർക്കടകാനാം വർണ്ണാന്യധിപസ്യ നിർദ്ദിഷ്ടഃ
തേഷാം ത്രികോണഭാജാം സ ഏവ വർണ്ണസ്സമാഖ്യാതഃ. ൨൨

മേഷത്തിന്ന രക്തവർണ്ണം, ഋഷഭത്തിന്ന നാനാവർണ്ണം, മിഥുനത്തിന്ന കിളിനിറം, കർക്കടകത്തിന്ന ശുക്ലവർണ്ണം മേഷാദിത്രികോണരാശികൾക്കും ഈ പറഞ്ഞപ്രകാരംതന്നെ വർണ്ണങ്ങളെ നിരൂപിച്ചുകൊള്ളണം.

ഇതി കൃഷ്ണീയശാസ്ത്രേ ദൈവജ്ഞ
വല്ലഭാഖ്യായാം വ്യാഖ്യായാം
തൃതീയോദ്ധ്യായഃ.



## അഥ ചതുർത്ഥോദ്ധ്യായഃ.

### ശുഷ്കാദിരാശികൾ.

ശുഷ്കാരാശികജസൂര ഇന്ദുസിതജൌ സജലൌ ജലഗൌ ദ്വൌ
ആശ്രയരാശിവശാത്തു വിജലസജലൌ ജീവസൌമ്യൌ. ൧

ആദിത്യനും ചൊവ്വയും ശനിയും ശുഷ്കഗ്രഹങ്ങളാകുന്നു. ശുക്രനും ചന്ദ്രനും ജലഗ്രഹങ്ങളാകുന്നു. വ്യാഴവും ബുധനും ആശ്രയരാശിയെ അനുസരിച്ച് വിജലന്മാരായോ സജലന്മാരായോ ഭവിക്കയും ചെയ്യും. ഇതുകൊണ്ട് ദ്രവ്യങ്ങളുടെ ആർദ്രതാശുഷ്കതാം മുതലായ വ്യത്യാസങ്ങളെ വിചാരിച്ചുകൊള്ളണം.

### ജലരാശികൾ.

വൃശ്ചികവൃഷകർക്കടകാസ്സപൂർവ്വഭാഗമകരകുംഭമീനാഃ
സജലാരാശിശേഷാഃ ശേഷാ വിജലാസ്സമാഖ്യാതാഃ. ൨

ഇടവം കർക്കടകം വൃശ്ചികം മകരം കുംഭം മീനം ഈ രാശികൾ ആറും ജലരാശികളും ശേഷം ഉള്ള ആറുരാശികൾ—മേടം മിഥുനം ചിങ്ങം കന്നി തുലാം ധനു—സ്ഥലരാശികളും ആകുന്നു. ഇതുകൊണ്ടുള്ള പ്രയോജനത്തെ അടുത്ത ശ്ലോകംകൊണ്ടു പറയുന്നു.

## അഥ ഷഷ്ഠോദ്ധ്യായഃ.



### നഷ്ടജാതകം ലഗ്നചന്ദ്രകഥനം.

പ്രഷ്ടാരൂഢം രാശിംയേ വീക്ഷന്തേഗ്രഹാ ബലോപേതാഃ
തേഷാം കോഽത്രം പ്രസൂർജ്ജന്മർക്ഷം നിർദ്ദിശേന്മതിമാൻ. ൧

ജനിച്ച ആണ്ട്, മാസം, നക്ഷത്രം, ലഗ്നം ഇവ നിശ്ചയമുണ്ടായിട്ടോ ഇല്ലാതെയോ ദൈവജ്ഞനോടുതന്റെ ജന്മനക്ഷത്രം മുതലായവ ഏതാണെന്നു ചോദിച്ചാൽ ഉടൻ ദൈവജ്ഞൻ ചെയ്യേണ്ടകൃത്യം നഷ്ടജാതകഗണിതമാകുന്നു. അതിന്റെ പ്രകാരത്തെയാണ് ഇനി ഇവിടെ പറയുന്നത്. പ്രഷ്ടാവിനാൽ ആരൂഢമായ രാശിയെ നോക്കുന്നഗ്രഹങ്ങളിൽവച്ചു ബലമുള്ള ഗ്രഹത്തിന്റെരാശി (ചൊവ്വായ്ക്കു മേടം വൃശ്ചികം; ശുക്രന്നു ഇടവം തുലാം ഇത്യാദി) ജനിച്ച കൂറോ ലഗ്നമോ ആയിരിക്കുമെന്നു ബുദ്ധിമാനായ ജ്യോതിഷികൻ പറയണം.

ഗ്രഹവീക്ഷണനിർമ്മുക്തം കേന്ദ്രം ബലവത്തരം ജന്മലഗ്നം.
വിധമേ പൃച്ഛയാ ഗ്രഹോവാ സ്ഥിതപാദൈരവേക്ഷിതൈഃ ൨

പൂർവ്വോക്തപ്രകാരം പ്രഷ്ടാരൂഢമായരാശിയ്ക്കു ഗ്രഹദൃഷ്ടിയൊന്നുമില്ലാതെയിരുന്നാൽ ആരൂഢകേന്ദ്രങ്ങളിൽ വച്ചു ബലമുള്ളരാശി ജന്മലഗ്നമായിരിക്കുമെന്നു പറയണം. കുജാദിഗ്രഹങ്ങൾക്കു ഈരണ്ടുരാശികളുടെ ആധിപത്യം ഉള്ളതിനാൽ അവയിൽ ഏതാണ് ജന്മലഗ്നം എന്നിനിപ്പറയുന്നു. ആരൂഢത്തെ മേല്ക്കു നോക്കുന്ന ഗ്രഹം കുജനായിരിക്കുകയും ആ കുജൻ നില്ക്കുന്ന രാശി മേടം മിഥുനം ചിങ്ങം മുതലായ ഓജരാശിയായിരിക്കുകയും ചെയ്താൽ ജന്മലഗ്നം മേടമായിരിക്കുമെന്നും ഇടവം കർക്കടകം മുതലായ യുഗ്മരാശിയിൽനിന്നു കുജൻ ആരൂഢത്തെ ദൃഷ്ടിചെയ്താൽ വൃശ്ചികരാശി ജന്മലഗ്നമായിരിക്കുമെന്നും നിർദ്ദേശിച്ചുകൊള്ളണം. ശേഷം ഉള്ളഗ്രഹങ്ങളുടെ ദൃഷ്ടികൊണ്ടും ഇപ്രകാരം ഓജയുഗ്മങ്ങളെ അനുസരിച്ചു ലഗ്നത്തെ നിർണ്ണയിച്ചു കൊൾകയും വേണം.

യുഗ്മേ സ്ത്രീരാശ്യവാസ്ഥിതപായതിലഗ്നാദിക്ഷതേ ഓജേ
ജന്മാഷ്ടമരാശിസ്സ്യാൽ ശേഷൈഷ്വപി ചൈവമൂഹ്യന്തേ.

ഇവിടെ പ്രഷ്ടാരൂഢരാശികൊണ്ട് ജനിച്ചകൂറിനേയും ഇപ്രകാരം പൃച്ഛാകാലത്തിലെ ഉദയലഗ്നംകൊണ്ട് ജനിച്ചലഗ്നത്തേയും വിചാരിക്കേണമെന്നാണ് ആചാര്യാഭിപ്രായം. ആദിത്യചന്ദ്രന്മാർക്ക

പറഞ്ഞുകൊള്ളണം. എന്തിനാണെന്നാൽ, പുത്രന്റെ ജന്മരാശിയെ ചോദിച്ചാൽ ലഗ്നത്തിന്റെ പഞ്ചമഭാവത്തെ അതുകൊണ്ടാക്കിക്കല്പിച്ചു അതിന്റെ ദ്വാദശാംശകംകൊണ്ടു മുൻപറഞ്ഞപ്രകാരം കണക്കാക്കി ജന്മരാശിയെ പറഞ്ഞുകൊള്ളണം. ഭ്രാത്രാദികളുടെ ജന്മരാശിയെയും ഈ സമ്പ്രദായത്തിൽതന്നെ ഗണിച്ചു കൊൾകയും വേണം എന്നാചാര്യന്മാരുടെ പക്ഷം. ഇവിടെ പ്രകാരാന്തരമുള്ളതിനാൽ അതിനെക്കൂടി താഴെ കാണിക്കുന്നു. മുൻപറഞ്ഞ പഞ്ചമാദിഭാവസ്ഥങ്ങളെ ലഗ്നത്തിന്റെ ഉദിതനവാംശകങ്ങളെക്കൊണ്ടു ഗുണിച്ചു ഇതുപന്ത്രണ്ടുകൊണ്ടു ഹരിച്ചു ശിഷ്ടമുള്ളതിനെ മേഷാദിമുതലെണ്ണിയാൽ വരുന്നരാശിയും പുത്രാദികളുടെ ജന്മരാശിയായി ഭവിക്കുമെന്നസാരം.

## തിഥികഥനം

കുജഗുരുബുധശശിദിനകൃൽ-
ശുക്രമന്ദ്രാഹ്വോരോസ്തു ദിവസാനാം
പ്രതിപദാദീനാം പതയോ
മേഷാദ്യാരാശയോപ്യേവം. ൨൨

കുജന്റെ പ്രതിപദം; ഗുരുവിന്റെ ദ്വിതീയ, ബുധന്റെ തൃതീയ; ചന്ദ്രന്റെ ചതുർത്ഥി; ആദിത്യന്റെ പഞ്ചമി; ശുക്രന്റെ ഷഷ്ഠി; ശനിയുടെ സപ്തമി; രാഹുവിന്റെ അഷ്ടമി ഇങ്ങിനെ എട്ടുഗ്രഹങ്ങൾക്കും എട്ടുതിഥികഴിഞ്ഞാൽപിന്നെയും കുജാദികൾക്കു നവമ്യാദിതിഥിയെ കണക്കാക്കിക്കൊള്ളണം. ഒടുവിൽ രാഹുവിന്നമാവാസിയാകുന്നു. ഇതുപോലെതന്നെ കുജാദികൾക്കു മേഷാദിരാശികളെ കണക്കാക്കുമ്പോൾ രാഹുവിന്നു വൃശ്ചികരാശിയാകും. പിന്നെ ധന്വാദിരാശികളെ കുജൻ മുതലായി എണ്ണണം. ഒടുവിൽ മീനം രാശി രാഹുവിന്നാകുന്നു എന്നമാത്രം ഭേദമുള്ളു. ഏതൊരു ഗ്രഹത്തെക്കൊണ്ടു ജന്മരാശിയെ നിശ്ചയിച്ചുവോ ആ ഗ്രഹത്തിന്റെ തിഥിയെ പറഞ്ഞുകൊള്ളണം. ഇവിടെ ഒരു ഗ്രഹത്തിന്നു രണ്ടും മൂന്നും തിഥികൾവീതം വരുന്നതാകയാൽ ആ വ്യത്യാസത്തെ അടുത്തശ്ലോകം കൊണ്ടു ഇനി പറയുന്നു.

## യാമകഥനം.

തിഥയസ്സമവിഷമാസ്സ്യുഃ പൂർവ്വന്ത്യാം തിഥ്യംശതോ രാത്രിനിംസൂര്യ്യഃ
വിഷമേസ്ഥിതേന്ദുശേനാ വിഷമേദ്യുശേഷസമേരാത്രിവാസഃ.

ദ്വിതീയ ചതുർത്ഥി മുതലായ യുഗ്മതിഥികളിലാണ് സൂര്യ്യന്റെ മേഷസംക്രമമെങ്കിൽ നവമി മുതലായി തിഥികളെ കണക്കാക്കണം. പ്രതിപദം തൃതീയ മുതലായ ഓജതിഥികളിൽ സൂര്യ്യന്റെ മേഷസം

ക്രമം വെച്ചാൽ പ്രതിപദം ആദിയായ തിഥികളെന്നും അറിഞ്ഞുകൊൾക. നഷ്ടജാതകപ്രശ്നസമയം ചന്ദ്രൻ ഓജതിഥിയിൽനിന്നാൽ പ്രതിപദാദി തിഥികളേയും യുഗ്മതിഥിയിൽ നിന്നാൽ നവമ്യാദിതിഥികളേയും കണക്കാക്കുകയും വേണം. പൂർണ്ണചന്ദ്രനാണെങ്കിൽ ഈ പ്രകാരംതന്നെയാണ് തിഥികളെ നിരൂപിക്കേണ്ടത്. കഴിഞ്ഞ ശ്ലോകത്തിൽ പറഞ്ഞപ്രകാരം കുജശുക്രാദികൾ ഉദയം മുതൽ ഉള്ള എട്ടുയാമങ്ങളുടെ അധിപന്മാരായിരിക്കും. അതുകൊണ്ട് ജന്മരാശിനിർണ്ണയത്തിൽ നിമിത്തഭൂതനായ ഗ്രഹത്തിന്റെ യാമത്തിലാണ് പൃച്ഛകന്റെ ജനനം എന്നും അറിയുക.

## പക്ഷകഥനം മാസകഥനം.

പുരുഷാഖ്യഗ്രഹാണാം ജ്യോത്സ്നാപക്ഷോഽന്യഥാസിതാഖ്യഃ
മേഷാദീനാം മാസാശ്ചൈത്രാദ്യാഃ ക്രമേണോക്താഃ. ൧൩

പുരുഷഗ്രഹദൃഷ്ടിയും ഓജരാശിലഗ്നവും ആയാൽ പൃച്ഛകന്റെ ജനനം ശുക്ലപക്ഷത്തിലും യുഗ്മരാശിലഗ്നവും സ്ത്രീഗ്രഹദൃഷ്ടിയും ആണെങ്കിൽ ജനനം കൃഷ്ണപക്ഷത്തിലുമായിരിക്കും. പ്രശ്നസമയം മേടം ഇടവം മുതലായ രാശികൾ ഉദയമായാൽ ക്രമേണ വൈശാഖം ജ്യൈഷ്ഠ്യം മുതലായ ചാന്ദ്രമാസങ്ങളിലാണ് ജനനമെന്നും പറയണം.

## പ്രകാരാന്തരം.

ആരൂഢമാത്മനോ വാ ഗ്രഹാദ്ബലിലഗ്നം ചരേ പുനഃ കാര്യാഃ
നക്ഷത്രമേവമൂഹ്യം തഥാ വാ ശ്രേയാൻ പക്ഷകല്പ്യഃ. ൧൪

ഇതു വേറൊരുപ്രകാരമുള്ള നഷ്ടജാതകവിധിയാകുന്നു. ഒരുവൻ നഷ്ടജാതകത്തെക്കുറിച്ചു ചോദിച്ചാൽ ദൈവജ്ഞൻ താൻ ഇരിക്കുന്ന രാശിയെ ആരൂഢമാക്കിക്കല്പിച്ചു അതിൽ ദൃഷ്ടിചെയ്യുന്ന ഗ്രഹങ്ങളിൽവച്ചു ബലമുള്ള ഗ്രഹത്തിനെക്കൊണ്ടു മുൻപറഞ്ഞപ്രകാരം നക്ഷത്രാദികളെ കണക്കാക്കിപ്പറയണം. പ്രഷ്ടാവ് വിദ്വാനോ ഗുണവാനോ മഹാനോ ആയിരുന്നാൽ ഈ ശ്ലോകത്തിൽ പറഞ്ഞപ്രകാരം തന്നെ നഷ്ടജാതകഗണിതത്തെ ചെയ്യണമെന്നാണ് പല ആചാര്യന്മാരുടെയും അഭിപ്രായം. കൂർമ്മചക്രവിഭാഗംകൊണ്ട് നക്ഷത്രസ്ഥിതിയെ ഈവിധത്തിലറിഞ്ഞും നക്ഷത്രത്തെ പറയാവുന്നതാണ്. ഇവിടെ ഈ പക്ഷം കുറെക്കൂടി ശ്രേഷ്ഠമായിരിക്കുകയും ചെയ്യും.

## ഋതുലക്ഷണം.

യമശുക്രകുജമിത്രാദ്യാഃ ശശാങ്കചന്ദ്രാത്മജാങ്ഗാരാചാര്യാഃ
ശിശിരാദീനാം പതയോ ദ്രേക്കാണാദ്വൈവമേതേഷാം. ൧൫

ശനിയ്ക്കു് ശിശിരം; ശുക്രന് വസന്തം; കുജന് ഗ്രീഷ്മം; ചന്ദ്രന് വർഷം; ബുധന് ശരത്തു; വ്യാഴത്തിന് ഹേമന്തം; ഇങ്ങിനെ ഗ്രഹങ്ങളെക്കൊണ്ടു് ആറു് ഋതുക്കളെ അറിയുക. ഈ ഋതുക്കളിൽ മാഘം ഫാൽഗുനം മുതലായ ഈ രണ്ടു ചാന്ദ്രമാസങ്ങളും അന്തർഭവിച്ചിരിക്കുകയും ചെയ്യും. ഇവിടെ ആദിത്യന് ഋതു പറഞ്ഞിട്ടില്ലെങ്കിലും ഗ്രീഷ്മർത്തുവാണെന്നു് ഗ്രന്ഥാന്തരമുണ്ടു്. മുൻപു് പറഞ്ഞപ്രകാരം വൈശാഖാദിമാസങ്ങളെ അറിഞ്ഞാൽ ഈ ഋതുവിൽ ജനനമാണെന്നാണു് പിന്നെ പറയേണ്ടതു്. ദ്രേക്കാണാധിപത്യമോ ലഗ്നസ്ഥിതിയോ ഉള്ള ഗ്രഹത്തിന്റെ ഋതുവിലായിരിക്കും പൃച്ഛകന്റെ ജനനം.

അന്യൃതമഗ്രഹരാശിം
ത്വയനവശാൽ ചരതിരവിരതോന്യസ്മിൻ
തസ്യർത്തുസ്സ ഭ്രമതേയോ
ഗ്രഹസ്യമാസാഃക്രമേണോക്താഃ ൧൩

ആദിത്യൻ നിൽക്കുന്നതു് ഏതൊരു ദ്രേക്കാണത്തിലാണോ ആ ദ്രേക്കാണാധിപന്റെ ഋതുവിനെയാണു് ഇവിടെ പറയേണ്ടതു്. ഈ പ്രകാരമാകുമ്പോൾ അയനഭേദം സംഭവിക്കുമെങ്കിൽ ആദ്യത്തെ പക്ഷപ്രകാരംതന്നെ ഋതുവിനെ നിർദ്ദേശിക്കണം. മാസങ്ങളെ മുമ്പു പറഞ്ഞപ്രകാരംതന്നെ വിചാരിക്കുകയും വേണം.

## അയനകഥനം.

പൂർവ്വവിഭാഗേരാശേഃതദയനം ദക്ഷിണം തതശ്ചോത്ഥം
ദ്രേക്കാണപൂർവ്വഭാഗേ പൂർവ്വാർദ്ധേ വാപരോന്യസ്മിൻ. ൧൪

കർക്കടരാശി ലഗ്നത്തിൽ ആദ്യഹോരയായിരുന്നാലും മകരരാശി ലഗ്നത്തിൽ ദ്വിതീയഹോരയായിരുന്നാലും ഉത്തരായനമെന്നും; കർക്കടരാശിയിൽ ദ്വിതീയഹോരയായാലും മകരരാശിയിൽ ആദ്യഹോരയായാലും ദക്ഷിണായനമെന്നും പറയണം. ദ്രേക്കാണത്തെ രണ്ടായി ഭാഗിച്ചാൽ അതിന്റെ ആദ്യഭാഗത്തിലാണു് ഉദയലഗ്നമെങ്കിൽ മുമ്പു് നിർദ്ദേശിച്ച ഋതുവിൽ ആദ്യമാസത്തിലും രണ്ടാംഭാഗത്തിലെങ്കിൽ രണ്ടാമത്തെ മാസത്തിലും ജനനമാണെന്നു് പറയുക. അവിടെ ദ്രേക്കാണത്തിൽ ചെന്ന തീയതികൊണ്ടു് ത്രൈരാശികപ്രകാരം തിഥിയെയും നിർദ്ദേശിച്ചുകൊള്ളണം. സൂര്യസ്ഥിതദ്രേക്കാണംകൊണ്ടാണു് മുൻപു് ഋതുവിനെ പറഞ്ഞിട്ടുള്ളതു് എങ്കിൽ ഇവിടെ ആദിത്യൻ നിൽക്കുന്ന ദ്രേക്കാണംകൊണ്ടുതന്നെവേണം തിഥിമാസങ്ങളെ പറയുവാൻ.

ഈ പറഞ്ഞതിന് വിപരീതമായി കണക്കാക്കികൊൾകയുംവേണം. എങ്ങിനെ എന്നാൽ ആദ്യം ശുക്രന് അഞ്ചുതീയതി, പിന്നെ ബുധന് ഏഴ്, വ്യാഴത്തിന് എട്ട്, ശനിയ്ക്ക് അഞ്ച്, ചൊവ്വായ്ക്ക് അഞ്ച് ഈ ക്രമത്തിന് തീയതികളെ കണക്കാക്കി ത്രിംശാംശത്തെ അറിഞ്ഞുകൊള്ളണമെന്ന് സാരം.

ഗ്രഹഭാവേഷു ചപകാരശോഭാജനാദിധിശയനാദൈഃ ന്യാനിതഥാ
ഭാവ വ്യാവണ്ണാൽക്കഷോ വിപ്രാദീനാം പൂരോകതനാം. ൧൦

രാശികളുടെ ഹ്രസ്വദീർഘതാദികളും തക്കവണ്ണം സ്ഥാനാവകാശത്തെ ചിന്തിക്കണം. അതുപോലെതന്നെ മുമ്പുപറഞ്ഞപ്രകാരം രാശിഗ്രഹങ്ങൾക്ക് വിധിച്ചിട്ടുള്ള വിപ്രാദികളുടെ ഗ്രഹത്തിൽ ഭോജനം ശയനം മൈഥുനം മുതലായവയെയും ചിന്തിക്കേണ്ടതാകുന്നു. എങ്ങിനെ എന്നാൽ ഗുരുത്രിംശാംശകത്തിൽനിന്ന് ഗ്രഹംനോക്കിയാൽ വിപ്രഗ്രഹത്തിൽ ഭോജനാദികൾ ഉണ്ടായി എന്നും ബുധത്രിംശാംശമായാൽ വൈശ്യഗ്രഹത്തിലൊന്നൊന്നും ഉള്ള ഭേദത്തെ ചിന്തിച്ച് പറഞ്ഞുകൊള്ളണമെന്ന് സാരം.

## ഭോജനപ്രശ്നവിശേഷം.

പ്രേതാന്നവാദതസ്സൂര്യയുവതി ചന്ദ്രപുത്രദ്രവിണചിന്തായാം
സംബന്ധസ്സ്തി സൗമ്യാംശകൈരുള്ള സൂര്യശീതകരാഃ. ൩

ഭോജനപ്രശ്നം, സ്വപ്നപ്രശ്നം മുതലായ പ്രശ്നചിന്തയിൽ സൂര്യനെക്കൊണ്ട് ചളുപ്പുള്ള (പുളിമുതലായത്) കളെയും ചന്ദ്രനെക്കൊണ്ട് പുഷ്ടിയേയും കുജനെക്കൊണ്ട് തസ്കര(കള്ള)നേയും ബുധനെക്കൊണ്ട് വാദത്തെയും വ്യാഴത്തെക്കൊണ്ട് ധനത്തെയും ശുക്രനെക്കൊണ്ട് സ്ത്രീയേയും ശനിയെക്കൊണ്ട് പ്രേതത്തെയും നിരൂപിക്കണം. ലഗ്നത്തിൽ നിൽക്കുകയോ നോക്കുകയോ ചെയ്യുന്ന ഗ്രഹങ്ങളെക്കൊണ്ട് യുക്തിപൂർവ്വം ആലോചിച്ച് ഈ ഫലങ്ങളെ പറയേണ്ടതാകുന്നു. എങ്ങിനെ എന്നാൽ ശനിയെക്കൊണ്ട് ശ്രാദ്ധം ഉണ്ണുവാനാണുണ്ടായതെന്നും, ആദിത്യനെക്കൊണ്ട് പുളിക്കുള്ള സ്ഥലത്തുവച്ചായിരുന്നു എന്നും ചന്ദ്രനെക്കൊണ്ട് വിളമ്പിയതു് പുഷ്ടിയാണെന്നും, ചൊവ്വായെക്കൊണ്ട് തസ്കരസാന്നിധ്യമുണ്ടായിരുന്നു എന്നും, ബുധനെക്കൊണ്ട് വിവാദയുക്തമാണെന്നും, വ്യാഴത്തെക്കൊണ്ട് ഭക്ഷണം മാത്രമല്ല ദക്ഷിണകൂടിയുണ്ടായി എന്നും, ശുക്രനെക്കൊണ്ട് സ്ത്രീ വിളമ്പിത്തന്നു എന്നും പറയണമെന്നു സാരം. ചന്ദ്രനെക്കൊണ്ട് വിളമ്പിയതു് മാതാവാണെന്നും പറയാവുന്നതാണ്.

## പൎയ്യങ്കപ്രകാരം.

പൎയ്യങ്കസ്യോഡുവദ്വാ ഗാത്രേഷു പാദകേഷ്വപി
രാശയോന്ത്യാദ്യാസ്ത്രിശോപി സ്ഥാപ്യാസ്സൎവ്വാപസവ്യതഃ. ൯

ഈ രണ്ടു രാശികൾ കട്ടിലിന്റെ അവയവങ്ങളിലും രണ്ടു രാശികൾ കാലുകളിലുമായി സ്ഥാപിക്കുക. മുമ്പു പറഞ്ഞപ്രകാരം സ്ഥിരചക്രംകൊണ്ടു ദിക്കുകളെയും നിൎണ്ണയിച്ചുകൊൾക. അതിനുശേഷം ഗ്രഹങ്ങളെക്കൊണ്ടു ശുഭാശുഭത്തെയും ഭാഗ്യാഭാഗ്യതയെയും നിരൂപിക്കണം. ഇതിൽ ഉദയലഗ്നരാശിയെ ശിരസ്സിങ്കൽ സങ്കല്പിച്ചു ശേഷം രാശികളെക്കൊണ്ടു മറ്റംഗങ്ങളെയും ക്രമേണ നിശ്ചയിച്ചുകൊൾക. ഇവിടെ ഊൎദ്ധ്വാൎദ്ധരാശികൊണ്ടു വാമാംഗത്തെയും അധോൎദ്ധരാശികൾകൊണ്ടു ദക്ഷിണാംഗത്തെയും നിരൂപിക്കേണ്ടതാകുന്നു. ഇതുകൊണ്ടു ശരീരാവയവങ്ങളിലെ വ്രണദൂഷണാദ്യവസ്ഥകളെയും സ്വപ്നപ്രശ്നത്തിൽ നഷ്ടദ്രവ്യാദികളെയും യഥോചിതം ചിന്തിച്ചുകൊൾകയും വേണം.

## ജളാന്ധാദിലക്ഷണം.

ഗോഗോഭകരൈര്ജ്ജളാന്ധബധിരകുബ്ജവാമനാകാൻ ൰
മേഷവൃഷമിഥുനകളീരേ ഭാഗശ്ശേഷാദ്യകാണസ്ഥേ. ൧

ചന്ദ്രൻ ഉദയകേന്ദ്രസ്ഥിതനായാൽ ജളൻ, ബധിരൻ, കുബ്ജൻ, വാമനൻ എന്നിവരെ ഉദ്ദേശിച്ചതെന്നു പറയണം. ചന്ദ്രൻ പൂൎണ്ണനല്ലെങ്കിൽ മാത്രമേ ഈ ഫലങ്ങൾ സംഭവിക്കയുള്ളു. മേടം ഇടവം മിഥുനം കൎക്കടകം ഈ രാശികളിൽ പന്ത്രണ്ടാമേടത്തു ചന്ദ്രൻ നിന്നാൽ വാമകാണനായി ഭവിക്കും. (ഇടത്തെക്കണ്ണില്ലാത്തവനെന്നൎത്ഥം.)

ദിനകൃദ്ദക്ഷിണകാണം ദ്വാദശഗഃ കുരുതേ പാപയുക്തകേന്ദ്രസ്ഥഃ ൰
നസ്സപൂൎവ്വ്യൂഢ ഉഗ്രേ ജീവാദ്യൈസ്ത്രിഷ്വിതര യാത്രികോണേ വാ. ൨

പന്ത്രണ്ടാമേടത്തു ആദിത്യൻ നിന്നാൽ ദക്ഷിണകാണൻ (വലത്തെക്കണ്ണില്ലാത്തവൻ)നായി ഭവിക്കും. പാപഗ്രഹം കേന്ദ്രസ്ഥനായാൽ ഈ യോഗം നിശ്ചയമായി ഭവിക്കയും ചെയ്യും. ലഗ്നം ൧-൪-൭-൧൦-൫-൯ ഈ ഭാവങ്ങളിൽ വ്യാഴം ബുധൻ ശുക്രൻ ഈ ഗ്രഹങ്ങൾ നിൽക്കുന്നെങ്കിൽ ഈ പറഞ്ഞ കാണലക്ഷണം സംഭവിച്ചില്ലെന്നും വരാവുന്നതാണ്. എങ്കിലും രോഗാദ്യുപദ്രവത്തെ പറയുകയും ചെയ്യാം. ശുഭഗ്രഹങ്ങൾ ബലവാന്മാരായി കേന്ദ്രത്രികോണങ്ങളിൽ നിന്നാൽ എല്ലാ ദോഷയോഗങ്ങളും പ്രായേണ ദുൎബ്ബലങ്ങളായിരിക്കുമെന്നു സാരം. "യദിഹഗദിതായോഗാ നാപ്യാവന്തി ശുഭേക്ഷിതാഃ" എന്നുള്ള വരാഹമിഹിരവചനവും ഇവിടെ സ്മരണീയമാണ്.

പ്രശ്നരാശിയുടെയോ ജാതകലഗ്നത്തിന്റെയോ ഒമ്പതാമെടുത്തു ബലവാനായ ശുഭഗ്രഹം നിൽക്കുന്നുണ്ടെങ്കിൽ വിചാരിച്ച കാൎയ്യം നിഷ്പ്രയാസം സാദ്ധ്യമാണെന്നു പറയാം. ഒമ്പതാമെടത്തു പാപഗ്രഹം നിൽക്കുക, ഒമ്പതാംഭാവാധിപനും ലഗ്നാധിപനും അനിഷ്ടഭാവത്തിൽ ബലഹീനന്മാരായി വരിക ഇങ്ങിനെയുള്ള ലക്ഷണങ്ങൾ കണ്ടാൽ ഇഷ്ടകാൎയ്യസാദ്ധ്യമുണ്ടാവുകയില്ലെന്നും പറയണം.

## അംഗവൈകല്യം.

ക്രൂരഷഷ്ഠേശ്വരലഗ്നാൽ സ്വാംശവിഭാഗേ കരോതി വൈകല്യം
കേന്ദ്രത്രികോണരാശിഷു നസ്യുൎന്നസ്യുശ്ശുഭഗ്രഹാഃ. ൧൮

ഉദയലഗ്നത്തിൽനിന്നോ ആരൂഢലഗ്നത്തിൽനിന്നോ ആറാമെടുത്തു ക്രൂരഗ്രഹം നിന്നാൽ അതാതു രാശിക്കു പറഞ്ഞിട്ടുള്ള അംഗത്തിന്നു വൈകല്യമുണ്ടെന്നു പറയണം. ഇവിടെ കേന്ദ്രങ്ങളിലോ ത്രികോണരാശികളിലോ വ്യാഴം ശുക്രൻ ബുധൻ മുതലായ ശുഭഗ്രഹങ്ങൾ നിന്നാൽ അംഗവൈകല്യം പറയുകയുമരുതു.

## കുഷ്ഠരോഗിത്വം.

ക്രൂരൈൎന്നീചതരൈൎയ്യുക്തേ സദ്യോനാവേക്ഷിതേ ശശിനി
കുഷ്ഠരോഗാതിസജീവതി രാശ്യാകൃതിരിംഗമേവം ഉദയേ. ൧൯

ചന്ദ്രൻ ബലഹീനനായും ക്രൂരഗ്രഹങ്ങളാൽ പീഡിതനായും ശുഭഗ്രഹങ്ങളുടെ യോഗദൃഷ്ടികളോടുകൂടാതെ ദുഃസ്ഥാനത്തു നിന്നാൽ മാതാവു മരിക്കുക നിമിത്തം ബാലൻ മാറാവ്യാധിയുള്ളവനായി ദേഹത്തെ അനുഭവിച്ചുകൊണ്ടു പണിപ്പെട്ടു ജീവിക്കുന്നവനായി ഭവിക്കും. ഇവിടെ രാശ്യാകൃതി ഫലത്തെ മേൽ മൂലകൃത്യത്തിൽ വിവരിക്കുന്നതാകുന്നു.

## വിയോനി—പുരുഷസ്ത്രീവിഭാഗം.

കഷ്ടശുഭാവിയോനിം യാനാത്മകന്യാസ്ത്രീതഃ പുനൎന്നാസ്തി
ഓജേ വിഷമേ സമേ കരോതി പുംജന്മലഗ്നാൽ. ൨൦

ലഗ്നം രണ്ടു നാലു ഏഴു പത്തു പതിനൊന്നു ഈ സ്ഥാനങ്ങളൊഴിച്ചു ശുഭഗ്രഹങ്ങൾ നിന്നാൽ പശുപക്ഷിമൃഗസരീസൃപാദികളായ വിയോനികളുടെ ജനനത്തെ പറയണം. ഓജമുള്ള ഉദയലഗ്നത്തിൽനിന്നു ഇടത്തിലോ ആരൂഢലഗ്നത്തിൽനിന്നു ഇടത്തിലോ ഓജരാശിയിൽ ശനിനിന്നാൽ പുരുഷജനനത്തെയും യുഗ്മരാശിയിൽ നിൽക്കുകയാണെങ്കിൽ സ്ത്രീജനനത്തെയും പറയണം. ഇവിടെ മറ്റുഗ്രഹ

ങ്ങളെക്കാൾ ശനി ബലവാനായാൽ ഈ ലക്ഷണപ്രകാരം തന്നെ സ്ത്രീ പുരുഷവ്യക്തിഭേദത്തെ പറയുകയും ചെയ്യാം.

## ദീർഗ്ഘായുസ്സ്.

നിധനേ ശുഭേ നസ്യാൽ ശുഭഗ്രഹാർക്ഷേണ സംയുതേ പ്രശ്നേ
കേന്ദ്രേ ജീവോ ബലവാൻ കരോതി ദീർഗ്ഘായുഷം പുരുഷം.

അഷ്ടമത്തിൽ കുജൻ നില്ക്കാതെയുള്ള പ്രശ്നലഗ്നത്തിൽ ആദിത്യൻ ലഗ്നം, നാല്, ഏഴ്, പത്ത് ഈ സ്ഥാനങ്ങളിലെവിടെയെങ്കിലും വ്യാഴവും ബലത്തോടുകൂടിനിന്നാൽ പ്രഷ്ടാവു ദീർഗ്ഘായുസ്സായി ഭവിക്കും. ഇവിടെ അത്യാസന്നരോഗവിഷയമായ പ്രശ്നത്തിൽ ശുഭന്മാർ കേന്ദ്രം ശുഭമല്ലെന്നു പല ജ്യോതിർഗ്രന്ഥങ്ങളും വിശേഷിച്ചു ഗ്രഹണം പറഞ്ഞു ധരിപ്പിച്ചിട്ടുണ്ട്. ഈ ഫലം ഏറെക്കുറെ അനുഭവബോദ്ധ്യം വന്നിട്ടുള്ളതുമാണ്. "അഷ്ടമാധിപതിർമ്മന്ദോ മാന്ദിരാശ്യധിപസ്തഥാ കേന്ദ്രാംശേഷ്വഥ മൃത്യുർജ്ജന്തോരഗ്രതഃ" എന്നൊരു പ്രമാണവും കണ്ടിട്ടുണ്ട്. രോഗപ്രശ്നത്തിൽ ഈ യോഗവും പ്രത്യേകം നിരൂപിക്കേണ്ടതാണെന്നു ധരിച്ചുകൊൾകയും വേണം.

ഇതി കൃഷ്ണീയശാസ്ത്രേ
ബാലബോധവല്ലഭവ്യാഖ്യായാം ഭാഷാവ്യാഖ്യായാം
സപ്തമോദ്ധ്യായഃ.

---

## അഥ അഷ്ടമോദ്ധ്യായഃ.

---

### കാര്യസിദ്ധികാലം.

ഗ്രഹഗൃഹാദ്യർത്ഥിദേശർക്കോ ജ്യോതിശ്ചക്രേ ഭ്രമന്ന്യദായാതി
ദിവസനിശോസ്സാവേലാ നിർദ്ദേശ്യാ സർവ്വകാര്യേഷു. ൧

കാര്യസാദ്ധ്യകാരകനായ ഗ്രഹത്തിന്റെ പറഞ്ഞ ദിക്കിലോ രാശി പറഞ്ഞ ദിക്കിലോ ജ്യോതിശ്ചക്രത്തിൽ ചുററിക്കൊണ്ടിരിക്കുന്ന സൂര്യൻ എപ്പോഴാണോ പ്രവേശിക്കുന്നതു, ആ രാത്ര്യഹസ്സമയം സകല കാര്യങ്ങൾക്കും സിദ്ധിയുണ്ടാകുമെന്നു പറയണം. സൂര്യന് ആ ദിക്കിലെത്താൻ പ്രശ്നസമയം മുതൽ എത്രനാഴിക വേണ്ടിവരുമോ അത്ര നാഴിക കഴിയുമ്പോൾ കാര്യലാഭം ഉണ്ടാകുമെന്നു സാരം. ജ്യോതി

ശുക്രം ചോദകാരാശ്രിതകരാകയാൽ ഈ ഫലം അനന്തരമുള്ള പക്ഷേ രാത്രിയോ എപ്പോഴം അതു സാദ്ധ്യം എന്നുള്ള പ്രശ്നത്തിൽ പറയുവാനുള്ളതാണെന്ന് അറിഞ്ഞുകൊൾകയും വേണം.

## നിരൂപണവിശേഷം.

ഗ്രഹവീക്ഷണസംബന്ധം രാശേർഭാവോനവർത്തതേ ഗ്രഹേ
ഗ്രഹവീക്ഷാസമന്വിതോ രാശിസ്സ്വം ഭാവമാശ്രയതി. ൮

ഗ്രഹങ്ങളുടെ സ്ഥിതിയോ ദൃഷ്ടിയോ ഉണ്ടായിരുന്നാൽ ആ ഗ്രഹത്തിന്റെ ഫലത്തെയാണ് പ്രധാനമായി പറയേണ്ടത്. അവിടെ രാശിഫലം വക്തവ്യമല്ല. ഗ്രഹത്തിന്റെ യോഗമോ ദൃഷ്ടിയോ ഇല്ലാതെയിരുന്നാൽ എല്ലാ രാശിയും തന്റെ തന്റെ ഫലത്തെത്തന്നെ ചെയ്യുകയും ചെയ്യും. നഷ്ടപ്രശ്നം, മുഷ്ടിപ്രശ്നം, ലാഭപ്രശ്നം മുതലായ വിഷയങ്ങളിലാണിതു അധികം സ്വീകാര്യമായിട്ടുള്ളതെന്നും അറിഞ്ഞുകൊൾക.

## കാരകഭേദം.

ചന്ദ്രാധാനാംശേ പര്യന്താത്മാജ്ഞാനകുടുംബം ച
ഭ്രാതാസോദര്യേ മന്ദേ മാതാസൂര്യേജ്ജ്യേ വേൽപുത്രഃ. ൯

പ്രശ്നസമയത്തു ചന്ദ്രൻ നിൽക്കുന്ന രാശിയിൽ കുജൻ നോക്കിയാൽ പ്രശ്നം ആത്മവിഷയമെന്നും ചോരപ്രശ്നമാണെങ്കിൽ താൻതന്നെ മോഷ്ടാവെന്നും പറയുക. ഇതുപോലെതന്നെ ശുക്രനെക്കൊണ്ടു കുടുംബം; ബുധനെക്കൊണ്ടു സഹോദരൻ ഭാഗിനേയൻ മുതലായ ഭ്രാതാക്കന്മാർ; ചന്ദ്രനെക്കൊണ്ട് മാതാവു മാതൃസാദൃശ്യമുള്ള മറ്റു സ്ത്രീകൾ; ആദിത്യനെക്കൊണ്ട് പുത്രൻ ദത്താദിപുത്രന്മാർ മുതലായവരെയും ചിന്തിച്ചു പറഞ്ഞുകൊള്ളണം.

മാതൃസ്സുതസ്യാദ്ദ്വ്യേജ്ഞേ ദിനകരപുത്രേണ ശത്രവോ വേദ്യാഃ
ജ്ഞേയാദിഭേദേരേവം കൃതാനേയസ്സ്വർഗ്ഗസ്ഥാഃ ൰

പൂർവ്വാർദ്ധത്തപ്രകാരം ചന്ദ്രരാശിയെ വ്യാഴം നോക്കിയാൽ മാതുലനെയും (പുത്രനെയും പറയാമെന്നുണ്ട്) ശനിനോക്കിയാൽ ശത്രുവിനെയും പറയാം. ലഗ്നം മുതലായ പന്ത്രണ്ടു ഭാവങ്ങളിലും പാപഗ്രഹങ്ങൾ രോഗമരണാദ്യനിഷ്ടഫലങ്ങളെയും ശുഭഗ്രഹങ്ങൾ സുഖസന്തോഷലാഭാദിശുഭഫലങ്ങളെയും കൊടുക്കുന്നവരാകുന്നു. ഇതിൻപ്രകാരത്തെ അടുത്ത ശ്ലോകംകൊണ്ടു പറയുന്നു.

## ഫലവിശേഷം.

ഭൌമോ രോഗം കുരുതേ ഭോഗം ശുക്രസ്തഥാരോഗതാം സൌമ്യഃ
സൌരോ മരണം മിഹിരോ നാശം ചിരജീവിതം ജീവഃ. ൭

ചൊവ്വാ രോഗത്തെയും ശുക്രൻ ഭോഗത്തെയും ബുധൻ ആരോഗ്യത്തെയും ശനി മരണത്തെയും ആദിത്യൻ നാശത്തെയും വ്യാഴം ദീർഘായുസ്സിനേയും ചെയ്യുന്നവരാകുന്നു. ശുഭാശുഭ നിരൂപണത്തിൽ ഈ യോഗം പ്രത്യേകം ചിന്തനീയമായിരിക്കുന്നതാണ്.

മൂർത്ത്യം മേഷാദൌ മേഷാദ്യാ ഭാവഗതരാശയോ ന്യാൽ
വൃഷഭാദ്യാ വ്യയാന്തേ ധനാദ്യഭിത്യേവമാദേശ്യം. ൮

ധനഭാവേ ന്യായാതേ ശത്രുഗൃഹേ വാ നേ ശത്രുണാ വിനാശ്യന്തേ
ഭ്രാതൃപിതൃമാതൃപുത്രാംഗനാദിഭിസ്സ്വവിരുദ്ധ്യന്തി. ൯

മേഷാദിരാശികൾ ആരൂഢമായോ ഉദയമായോ വന്നാൽ അതു മുതൽ മൂർത്ത്യാദിഭാവങ്ങളെ ഗണങ്ങളായി നിരൂപിക്കണം. വൃഷഭാദിരാശികളെക്കൊണ്ട് ധനാദിഭാവങ്ങളും നിരൂപണീയങ്ങളാകുന്നു. ഭാവാലയം ശത്രുരാശിയായോ ശത്രുഗ്രഹസഹിതമായോ വന്നാൽ ശത്രുനിമിത്തം ധനനാശംമുതലായതിനെ പറയണം. ആദിത്യൻ ശത്രുക്ഷേത്രഗതനായാൽ പിതൃവിരോധം; ചന്ദ്രൻ ശത്രുക്ഷേത്രഗതനായാൽ മാതൃവിരോധം ഇത്യാദി ഫലങ്ങളെയും കാരകത്വമനുസരിച്ചു ചിന്തിച്ചുകൊള്ളണം. ഭൗമാദികൾ ആരാണെന്നു നിന്നാലും മിത്രാദികളുടെ വിരോധത്തെ കല്പിക്കാവുന്നതാണ്. ഇഷ്ടരാശിസ്ഥനോ ബന്ധുക്ഷേത്രഗതനോ ആയാൽ ഇഷ്ടഫലത്തെയും പറഞ്ഞുകൊള്ളണം.

ഇതി കൃഷ്ണീയശാസ്ത്രേ ദൈവജ്ഞ വല്ലഭവ്യാഖ്യാനാഖ്യായാം
അഷ്ടമോഽധ്യായഃ.



## അഥ നവമോഽധ്യായഃ.

---

### ധാതുചിന്ത.

ചന്ദ്രാരരാഹുസൌരൈർധാതുർമൂലം കിലാർക്ക ശുക്രാഭ്യാം
ജീവാജീവബുധാഭ്യാം മേഷാദേശ്ചിന്ത്യാദി ധാതവാദിഃ ൧

ചന്ദ്രൻ രാഹു ചൊവ്വാ ഈ ഗ്രഹങ്ങളെക്കൊണ്ട് ധാതുദ്രവ്യങ്ങളെ

യും, ആദിത്യശുക്രന്മാരെക്കൊണ്ടു മൂലദ്രവ്യത്തെയും വ്യാഴം ബുധൻ എന്നീ ഗ്രഹങ്ങളെക്കൊണ്ട് ജീവദ്രവ്യങ്ങളെയും വിചാരിക്കണം. മേടം കർക്കടകം തുലാം മകരം ഈ ചരരാശികൾ ധാതുക്കളും ഇടവം ചിങ്ങം വൃശ്ചികം കുംഭം ഈ രാശികൾ മൂലദ്രവ്യങ്ങളും മിഥുനം കന്നി ധനു മീനം ഈ രാശികൾ ജീവദ്രവ്യങ്ങളും ആകുന്നു. അശ്വതി ധാതു; ഭരണി, മൂലം. കാർത്തിക ജീവൻ; പിന്നെയും രോഹിണി ധാതു, മകയിരം, മൂലം, തിരുവാതിര ജീവൻ. ഇതുപോലെതന്നെ പുണർതം മുതലായ മൂന്നുനാളുകളെക്കൊണ്ടും ധാതുാദിദ്രവ്യങ്ങളെ വിചാരിച്ചുകൊൾക.

സ്വാംശദ്രേക്കാണരാശീ സ്വാമീപശ്യേത യോഗതോ ധാതുഃ
പരവർഗ്ഗേ യദി ജീവോ മൂലം പരവർഗ്ഗസംയോഗം. ൧

ഈ അദ്ധ്യായത്തിൽ ആദ്യശ്ലോകംകൊണ്ടു പറഞ്ഞപ്രകാരം ധാതുഗ്രഹമോ മൂലഗ്രഹമോ ജീവഗ്രഹമോ സ്വക്ഷേത്രം സ്വനവാംശകം സ്വദ്രേക്കാണം എന്നീ ഭാവങ്ങളിൽ നില്ക്കുകയോ നോക്കുകയോ ചെയ്താൽ ആ ഗ്രഹത്തിനു പറഞ്ഞിട്ടുള്ള ധാതുാദിദ്രവ്യത്തെത്തന്നെ വിചാരിക്കണം. ഗ്രഹം അന്യരാശിവർഗ്ഗങ്ങളിൽനിന്നാൽ അന്യദ്രവ്യത്തെത്തന്നെ ചിന്തിക്കേണ്ടതാകുന്നു എന്നും അറിഞ്ഞുകൊൾക.

## ധാതുചിന്താലക്ഷണം.

അംഗേശദ്രേക്കാണനവാംശഗേഹക്ഷേത്രമാശ്രിതാഃ ക്രൂരാഃ
അംഗേശഗ്രഹദൃഷ്ടാഃ കുര്യുർധാതുഭവാം ചിന്താം. ൨

ക്രൂരഗ്രഹത്തിന്റെ ദ്രേക്കാണം, നവാംശകം, രാശി, ക്രൂരഗ്രഹത്തിന്റെ ദൃഷ്ടി (അഥവാ യോഗവും വിചാരിക്കാം.) ഇവയെല്ലാം ഉണ്ടായാൽ ധാതുദ്രവ്യത്തെക്കുറിച്ചു ചിന്തിക്കണം. ധാതുദ്രവ്യമെന്നതു സ്വർണ്ണം വെള്ളി ശില മുതലായതാകുന്നു. ഇതിലെ ക്രൂരശബ്ദം ധാതുപര്യായമാകുന്നു എന്നും അറിഞ്ഞുകൊള്ളണം.

## മൂലചിന്താലക്ഷണം.

മൂലാംശദ്രേക്കാണാ മൂലാനാംക്ഷേത്രമാശ്രിതാ യേഽസ്യ
മൂലഗ്രഹസന്ദൃഷ്ടാഃ കുര്യുർമൂലോത്ഭവാം ചിന്താം. ൩

മൂലരാശിദ്രേക്കാണം, നവാംശം, മൂലരാശി, മൂലഗ്രഹത്തിന്റെ ദൃഷ്ടി (യോഗം) ഇതുകളെല്ലാം ഉണ്ടായാൽ മൂലദ്രവ്യത്തെക്കുറിച്ചു നിരൂപിക്കണം. ഇവിടെ മൂലദ്രവ്യമെന്നതു് വള്ളി വൃക്ഷം ഫലം മൂലം മുതലായതാകുന്നു എന്നും അറിഞ്ഞുകൊൾക.

## ജീവചിന്താലക്ഷണം.

ജീവാംശദ്രേക്കാണനവാംശകേന്ദ്രാദ്യാശ്രിതോദയേ
ജീവഗ്രഹസന്ദൃഷ്ടേ കല്പ്യജ്ജീവാശ്രയാം ചിന്താം. ൫

ജീവരാശ്യംശം, ജീവരാശി, ജീവദ്രേക്കാണം, ജീവഗ്രഹത്തിന്റെ ദൃഷ്ടിയോഗങ്ങളും ഇതുകളെല്ലാം ജീവദ്രവ്യസൂചകങ്ങളാകുന്നു. ജീവദ്രവ്യമെന്നതു മനുഷ്യർ, മൃഗങ്ങളും മുതലായ സജീവവസ്തുക്കളാകുന്നു എന്നു സാരം. ഇവിടെപ്പറഞ്ഞ രാശ്യംശദ്രേക്കാണഗ്രഹാദികളുടെ ബലാധിക്യമനുസരിച്ചു ധാതുമൂലജീവദ്രവ്യങ്ങളുടെ വ്യത്യാസത്തെ നിരൂപിക്കേണ്ടതാകുന്നു. പ്രശ്നകാലത്തിൽ നിമിത്തങ്ങളായ ദൃഷ്ടശ്രുതാദികളും ദ്രവ്യനിർണ്ണയത്തിനു ഉപയുക്തങ്ങളായിരിക്കും.

## ത്രിവിധദ്രവ്യഭേദം.

ഉപദേശാർത്ഥം—ധാതുമൂലജീവങ്ങളായ ഓരോ രാശികളും മൂന്നുപ്രകാരത്തിലുള്ള സ്വരൂപത്തോടുകൂടിയതുകളാകുന്നു. കേവലധാതു, ധാതുമൂലം, ധാതുജീവൻ എന്നു മൂന്നുവിധം ധാതുരാശികളും; കേവലമൂലം, മൂലജീവൻ മൂലധാതു എന്നു മൂന്നുവിധം മൂലരാശികളും; കേവലജീവൻ, ജീവധാതു, ജീവമൂലം എന്നു മൂന്നുവിധം ജീവരാശികളും ഉണ്ട്. ഇതിന്നു ഒമ്പതുപ്രകാരമാണു രാശികളുടെ ധാത്വാദിഭേദം. അവിടെ ധാതുഗ്രഹം മൂലരാശിയിൽ നിന്നാൽ ധാതുനിർമ്മിതങ്ങളായ വൃക്ഷവല്ലീഫലകന്ദമൂലാദികളെ പറയണം. ധാതുഗ്രഹം ജീവരാശിയിൽ നിന്നാൽ ധാതുരചിതങ്ങളായ ജീവസാധനങ്ങളെ പറയാം. ധാതുഗ്രഹം ധാതുരാശിയിൽ നിന്നാൽ ദ്രവ്യം കേവലധാതുവായിരിക്കും. മൂലഗ്രഹം ധാതുരാശിയിൽനിന്നാൽ വെന്തതോ ചുട്ടതോ കരിഞ്ഞതോ ആയ മൂലദ്രവ്യത്തെ (കർപ്പൂരം ശർക്കര ഫലമൂലങ്ങളും മുതലായവ) നിരൂപിക്കേണം. മൂലഗ്രഹം ജീവരാശിയിൽനിന്നാൽ വൃക്ഷമൂലാദികൾകൊണ്ടു നിർമ്മിച്ച പ്രതിമാദി ജീവസാധനങ്ങളായിരിക്കും. മൂലഗ്രഹം മൂലരാശിയിൽനിന്നാൽ കേവലമൂലസാധനത്തെ തന്നെ നിരൂപിക്കാം. ജീവഗ്രഹം ജീവരാശിയിൽനിന്നാൽ ദ്രവ്യം കേവലജീവനാകുന്നു. ജീവഗ്രഹം ധാതുരാശിയിൽ നിന്നാൽ നേത്രമലം ശ്രോത്രമലം നഖദന്താദികളും ശംഖ് മുതലായവയെ ചിന്തിക്കണം. ഇത്യാദിഭേദങ്ങളെയും യുക്തിയുക്തമായി നിരൂപിക്കേണ്ടതാകുന്നു. ഇവയെ മേലിൽ ഇനിയും വ്യക്തമായി പറയുകയും ചെയ്യും.

## ദ്രവ്യനിരൂപണം.

യസ്യഗ്രഹസ്യ ലഗ്നം തസ്യാംശാദ്യോനിപര്യായഃ
യാവൽ പ്രവർത്തതേസൗ ഗ്രഹസ്തത്രസ്ഥിതോ ഭവേൽ. സ

ധാത്വാദിഗ്രഹങ്ങളിൽവച്ചു ഏതേതു ഗ്രഹത്തിന്റെ ഉദയം ഭവിക്കുന്നു അതുമുതൽ ആണു് യോനിപര്യായത്തെ ചിന്തിക്കേണ്ടതു്. ഉദയത്തിന്റെ ദ്രേക്കാണംകൊണ്ടും യോനിക്രമത്തെ നിരൂപിക്കാം. കേന്ദ്രത്രികോണങ്ങളിൽ നില്ക്കുന്ന ബലമുള്ള ഗ്രഹത്തിനെക്കൊണ്ടും ഇപ്രകാരം നിരൂപിക്കാവുന്നതാണു്. ലഗ്നാധിപൻ നില്ക്കുന്ന ദ്രേക്കാണത്തിന്റെ യോനിയും വിചാരിക്കാവുന്നതാണു്.

## അംശകംകൊണ്ടുള്ള ദ്രവ്യഭേദം.

അംശാദയോനാവസംജ്ഞകാവിഷമേസ്യുർധാതുമൂലജീവകാഃ
ജീവാദ്യാസ്സമസംജ്ഞേ ചരസ്ഥലഗ്നാദികേഷ്വേവം. ൧

ഇടവം കർക്കടകം കന്നി മുതലായ യുഗ്മരാശികളിൽ ചരരാശ്യംശകം ജീവനും സ്ഥിരരാശ്യംശകം മൂലവും ഉഭയരാശ്യംശകം ധാതുവുമാകുന്നു. മേടം മിഥുനം ചിങ്ങം മുതലായ ഓജരാശി നവാംശകങ്ങളിൽ ചരരാശ്യംശകം ധാതുവും സ്ഥിരരാശ്യംശകം മൂലവും ഉഭയരാശ്യംശകം ജീവനുമായിരിക്കും. അപ്പോൾ ഓജരാശിയ്ക്കും ഓജരാശ്യംശകത്തിനും ധാത്വാദി ദ്രവ്യഭേദം ഒരുപോലെതന്നെ ചിന്തിക്കേണ്ടതാണെന്നും യുഗ്മരാശ്യംശകത്തിനു വിപരീതമായി എണ്ണണമെന്നും സാരം. ചന്ദ്രസ്ഥിതനവാംശകത്തിനും ഈ ക്രമത്തിനുതന്നെ ധാത്വാദികളെ കണക്കാക്കേണ്ടതാകുന്നു. ആധിക്യംകൊണ്ടു് ഈ പറഞ്ഞതിൽവച്ചു ബലമുള്ള രാശിയെക്കൊണ്ടൊ അംശകത്തെക്കൊണ്ടൊ ഗ്രഹത്തെക്കൊണ്ടൊ ദ്രവ്യത്തെ ചിന്തിച്ചുകൊൾകയും വേണം.

## ഗ്രഹങ്ങളുടെ ദ്രവ്യങ്ങൾ.

താമ്രാസ്ഥികകപാല- പ്രവാളമൃദ്ഭൂമിജോ ദയോരജന്യ
ശശിരജതലവണശംഖ-സ്ഫടികകാംസ്യത്രപൂണീന്ദോഃ. ൨

ചെമ്പു്, ഇഷ്ടിക, കപാലം, (തലയോടു) പവിഴം, മണ്ണു്, പൊടി മുതലായവ കുജന്റെയും; ചന്ദ്രകാന്തക്കല്ലു, ഉപ്പു്, ശംഖു്, സ്ഫടികം, കാംസ്യം, (ഓടു) പിത്തള ഇവ ചന്ദ്രന്റെയും ദ്രവ്യങ്ങളാകുന്നു.

രക്തമണിസ്സുവർണ്ണം മനശ്ശിലാകാചതാലകീന്ദുഗുരോഃ
വൈകാരികമണിമരതക- മൃത്സ്നാകാചബുധസ്യാഖ്യാതാഃ ൩

ശോണരത്നം (പത്മരാഗം) സ്വർണ്ണം, മനയോല, പൂച്ചക്കണ്ണു, താളകം(അരിതാരം) ഇവ സൂര്യന്റെയും; വൈകാരികമായ രത്നം, മരതകം, മണ്ണു്, പൂച്ചക്കണ്ണു ഇവ ബുധന്റെയും ധാതുദ്രവ്യങ്ങളാകുന്നു. ഇവിടെ മുക്താമണിസ്സുവർണ്ണം എന്ന പാഠാന്തരം കാണുന്നുണ്ടു്. ആ പ

കത്തിൽ വ്യാഴത്തിന്, മുത്തുമാം കൂടി നിരൂപിക്കാമെന്നർത്ഥമാകുന്നു. എന്നാൽ മുക്താമണി ശുക്രന്റെ ദ്രവ്യമായിപ്പറഞ്ഞിരിക്കകയാൽ ഭൌമമണിഃ എന്നപാഠം തന്നെ സമീചീനമായിരിക്കുമെന്നും തോന്നുന്നു.

രജതസ്ഫാടികമുക്താ- വൈഡൂര്യം ചാപി ദൈത്യപൂജ്യസ്യ
സൌരസ്യാഞ്ജനരാഹോഃ നീലം സീസം തഥൈവ രാഹോശ്ച. ൧൦

ശുക്രന്ന് വെള്ളി, സ്ഫടികം, മുത്ത്, വൈഡൂര്യം, എന്നീദ്രവ്യങ്ങളും; ശനിയ്ക്കും രാഹുവിന്നും അഞ്ജനം, ഇരുമ്പ്, ഇന്ദ്രനീലം, കാരീയം എന്നീദ്രവ്യങ്ങളുമാകുന്നു.

പാഷാണസൂര്യകാന്താരകൂടവൈഡൂര്യസീസകാനി രവേഃ
ക്രൂരേക്ഷിതേƒധാത്വാഃ സൌമ്യഗ്രഹവീക്ഷണേ ധാത്വാഃ. ൧൧

കല്ല്, സൂര്യകാന്തം, പിത്തള, വൈഡൂര്യം, ഈയം ഇവ ആദിത്യന്റെ ധാതുദ്രവ്യങ്ങളാകുന്നു. ഈ ഗ്രഹങ്ങൾക്കു പാപഗ്രഹദൃഷ്ടിയുണ്ടായാൽ അവരുടെ ദ്രവ്യങ്ങൾ (സ്വർണ്ണാദികൾ) അശോധിതങ്ങളെന്നും ശുഭദൃഷ്ടിയുണ്ടെന്നാൽ ശോധിതങ്ങളെന്നും പറഞ്ഞുകൊൾകയും വേണം.

മണികനകരജതമുക്താ-താമ്രായശ്ശുക്തികാശ്ചാപരൈർവ്വിഹിതാഃ
ശശിഭൌമജീവഭാർഗ്ഗവ-ദിനകൃത്സൌരേന്ദുസൂനൂനാം. ൧൨

ചിലർ അഭിപ്രായാന്തരെ പക്ഷത്തിൽ ചന്ദ്രന്ന് രത്നം, ചൊവ്വാഴ്ചു സ്വർണ്ണം, വ്യാഴത്തിന്ന് വെള്ളി, ശുക്രന്ന് മുക്താമണി (മുത്ത്) ആദിത്യന്ന് ചെമ്പ്, ശനിയ്ക്ക് ഇരുമ്പ്, ബുധന്ന് മുത്തുച്ചിപ്പി (ശുക്തി എന്ന പാഠവും, ഇരുമ്പ് എന്ന് അതിന്നർത്ഥവുമാണെന്ന പക്ഷാന്തരം) ഇങ്ങിനെയാകുന്നു ദ്രവ്യവിഭാഗം

ധാത്വധാതുധാതുവിശേഷം.

സൂര്യാംശകസംയുക്തം ഭൌമദ്രേക്കാണമപി നിരീക്ഷന്തേ
പശ്യന്തി ചേച്ഛുഭഗാ ധാതുർധാത്വോ വിനിർദ്ദിഷ്ടഃ. ൧൩

ആദിത്യന്റെ നവാംശകത്തോടുകൂടിയതായ ചൊവ്വായുടെ ദ്രേക്കാണത്തെ കേന്ദ്രത്തിൽ ബലത്തോടുകൂടി നിൽക്കുന്ന സൗമ്യഗ്രഹന്മാർ ദൃഷ്ടി ചെയ്യുന്നു എങ്കിൽ ആ ധാതുദ്രവ്യം ധാത്വം (ശോധിതം) എന്നു പറഞ്ഞുകൊള്ളണം. ഇവിടെ ലഗ്നം ആദിത്യകുജന്മാരുടെ ദ്രേക്കാണം നവാംശം രാശി ഇവകളോടുകൂടിയതായും ശുഭഗ്രഹന്മാരുടെ യോഗദൃഷ്ടികളോടുകൂടിയതായും വരണമെന്നു സാരം.

സൌമ്യദ്രേക്കാണേ വാ ജലചരഭേ വാ ഗ്രഹൈരുപാന്വിതം
ജലരാശിഗ്രഹദൃഷ്ടേ ധാതുരധാത്വോ വിജ്ഞേയഃ. ൧൪

ലഗ്നം ശുക്രദ്രേക്കാണം ശുക്രരാശി ശുക്രനവാംശം ഇവകളോടോ ജലരാശ്യംശങ്ങളുടെ സംബന്ധത്തോടോ കൂടി വരികയും ജലചരഗ്രഹങ്ങളായ ചന്ദ്രശുക്രന്മാരുടെ യോഗദൃഷ്ടികളുണ്ടായിരിക്കയും ചെയ്താൽ ആ ധാതുദ്രവ്യം അബ്ധാത്വം (അശോധിതം) ആണെന്ന പറയണം.

## സ്വർണ്ണചിന്താ.

രവിഭൗമദ്രേക്കാണേ ഭൗമാംശേയുതേസ്വർണ്ണമിതിവാച്യം
ബലിവീക്ഷിതേബലിനി സൂര്യേതതൈവ സ്വവർഗ്ഗസ്ഥേ. ൫൨

ലഗ്നം രവിദ്രേക്കാണമായോ കുജദ്രേക്കാണമായോ വരികയും കുജാംശകത്തോടുകൂടിയിരിക്കയും സ്വക്ഷേത്രത്തിലോ സ്വവർഗ്ഗത്തിലോ ബലത്തോടുകൂടി നിൽക്കുന്ന വ്യാഴവും ചൊവ്വായും നോക്കുകയും ചെയ്താൽ ധനം സ്വർണ്ണമാണെന്ന പറയാം.

ഗുരുഭൗമാംശകയുക്തേ യുജോദയാദിരീക്ഷിതാന്യാഭ്യാം
കുര്യുസ്സ്വർണ്ണചിന്താം വിദ്യാദിധാതുജഭേദദൃഷ്ട്യാ. ൫൩

ലഗ്നം ഉഭയരാശിയായിരിക്കുക, അവിടെ വ്യാഴത്തിന്റെയും ചൊവ്വായുടെയും നവാംശകമോ ദൃഷ്ടിയോ യോഗമോ വരിക, അഥവാ ജലരാശി സംബന്ധമുണ്ടാവുക ഈ ലക്ഷണങ്ങൾ ഉണ്ടായാൽ ധനം സ്വർണ്ണമാണെന്ന പറയണം. എന്നാൽ ഇവിടെ മുമ്പുപറഞ്ഞ വിദ്യാദി ധാതുക്കളായ ശംഖു മുത്ത് മുതലായ ദ്രവ്യങ്ങളും പറയാവുന്നതാണ്.

ലഗ്നാധിപേ ഭൗമേ ദൃഷ്ടിതനൗ ശുഭേ ബലികേന്ദ്രസ്ഥേ
ഭൗമഗുരുഭ്യാം കേന്ദ്രേ സ്വർണ്ണചിന്താം വിജാനീയാൽ. ൫൪

ലഗ്നം കുജദ്രേക്കാണമായോ കുജസഹിതമായോ വരികയും വ്യാഴമോ ചൊവ്വായോ കേന്ദ്രത്തിൽ നിൽക്കുകയും ചെയ്താൽ ദ്രവ്യം സ്വർണ്ണമാകുന്നു. ഇവിടെ വ്യാഴത്തിനും ചൊവ്വായ്ക്കും ബലമുണ്ടായിരിക്കയും മറ്റുഗ്രഹങ്ങളുടെ സംബന്ധമില്ലാതിരിക്കയും വേണമെന്നുണ്ട്. എല്ലാ യോഗങ്ങളിലും ഈ വ്യത്യാസത്തെ അവശ്യം ചിന്തിച്ചുകൊൾകയും വേണം.

## രജത (വെള്ളി) ചിന്താ.

ഏതേഷ്വേവചലഗ്നേ ഷഡാർക്കിശുക്രചന്ദ്രാദിരാശികരൈർബല
പശ്യന്തിബല സമേതാശ്ചതുഷ്ടയേ വാ രൗപ്യം. ൫൫

ലഗ്നം കുജദ്രേക്കാണമായിരിക്കയും ശനി ശുക്രൻ ചന്ദ്രൻ ഈ ഗ്രഹങ്ങൾ ബലത്തോടുകൂടി കേന്ദ്രത്തിൽ നിൽക്കുകയോ നോക്കുകയോ

ചെയ്താലും ദ്രവ്യം വെള്ളിയാണെന്നു പറയണം. ഇവിടെ മുൻപു പറഞ്ഞ സ്വപ്നലക്ഷണവും ഇപ്പറഞ്ഞപ്രകാരം രജതലക്ഷണവും ഇത്യാകായിവന്നാൽ സ്വപ്നവും വെള്ളിയും ദ്രവ്യങ്ങളെ പ്രത്യേകം പറയുകയും ചെയ്യാം.

## സ്വപ്നചിന്താ.

ഗുരുവർഗ്ഗേ ലഗ്നഗതേ ദേവാചാര്യേണ കേന്ദ്രരൂപയാതേ
ദൃഷ്ടേ ചാബുധാദ്യം സ്വപ്നമിതി ചിന്തിതം ബ്രൂയാൽ. പ്രൻ

ലഗ്നം വ്യാഴത്തിന്റെ ദ്രേക്കാണാദിവർഗ്ഗമായിരിക്കുകയും വ്യാഴം ബലവാനായി ലഗ്നം നാലു് ഏഴു് പത്തു് ഈ ഭാവങ്ങളിൽ നിൽക്കുകയും ചൊവ്വായും ബുധനും നോക്കുകയും ചെയ്താൽ സ്വപ്നത്തെക്കുറിച്ചുള്ള പ്രശ്നമാണെന്നു പറയണം.

ലഗ്നേഷു ബുധദ്രേക്കാണേഷ്വിജ്യാചാര്യസ്സമാശ്രിതഃ കേന്ദ്രേ
സൗമ്യോവാ കുജയുക്തഃ കരോതി കേന്ദ്രേ സ്വപ്നാഖ്യം. പ.

ലഗ്നം ബുധദ്രേക്കാണമായിരിക്കുക, വ്യാഴം ബലവാനായി ഉദയം നാലു ഏഴ് പത്തു ഈ കേന്ദ്രസ്ഥാനങ്ങളിലെവിടെയെങ്കിലും നിൽക്കയോ ലഗ്നത്തെ നോക്കുകയോ ചെയ്ക, അല്ലാത്തപക്ഷം ബുധൻ ചൊവ്വായോടുകൂടി കേന്ദ്രത്തിൽനിൽക്കുക ഈ രണ്ടു യോഗങ്ങളിലും സ്വപ്നചിന്തയെ പറയാം.

ലഗ്നസ്ഥമവനിജസ്യ ദ്രേക്കാണം ദിനകരേണസന്ദൃഷ്ടേ
കേന്ദ്രേ ചാന്ദ്രാചാര്യസ്സ്വപ്നചിന്താവിനിർദ്ദേശ്യാ. പ്ര.

ലഗ്നം കുജദ്രേക്കാണമായിരിക്കയും ആദിത്യന്റെ ദൃഷ്ടിയുണ്ടായിരിക്കയും വ്യാഴം കേന്ദ്രത്തിൽ നിൽക്കുകയും ചെയ്താൽ ദ്രവ്യം സ്വപ്നമാണെന്നു പറയണം. ഈ ലക്ഷണത്തിൽ ബൌധനിർദ്ദിഷ്ടമായ സ്വപ്നത്തെയാണ് പറയേണ്ടതു്. ഇവിടെ വ്യാഴത്തിന്റെ ദ്രേക്കാണം വ്യാഴത്തിന്റെ ദൃഷ്ടി ഈ യോഗങ്ങൾ കൂടിയുണ്ടായാൽ കേവലം ശുഭമായ സ്വപ്നത്തെ നിർദ്ദേശിക്കണമെന്നു വ്യാഖ്യാനാന്തരമുണ്ടു്.

## ജലജധാതു.

ജലജാഖ്യരാശിഭാഗേ സൌമ്യേന്ദുഭ്യാം നിരീക്ഷിതേ ലഗ്നേ
ജലസംഭവോത്ഥധാതുർന്നിർദ്ദേശ്യശ്ചിന്തിതോ വിദുഷാ. പ.പ.

ലഗ്നം ജലരാശിദ്രേക്കാണാംശകങ്ങളായിരിക്കയും അവിടെ ബുധന്റെയും ചന്ദ്രന്റെയും ദൃഷ്ടിയുണ്ടായിരിക്കയും ചെയ്താൽ ജലജങ്ങളായ മൌക്തികാദിരത്നങ്ങൾ ശംഖു് കവിടി മുതലായ ദ്രവ്യങ്ങളെ പറ

മേല്പറഞ്ഞ പ്രകാരം പ്രവാസി പ്രത്യാഗമിക്കുന്ന കാലത്ത് നഗരാധിപനോ ആഗമനകർത്താവായ യജമാനനോ അന്യഗ്രഹമോ ഏതൊരു രാശ്യംശകത്തിൽ നില്ക്കുന്നുവോ ആ രാശിക്കു തുല്യമായ രീതിയിലാണു മടങ്ങിവരുന്നതെന്നു പറയണം. ഗ്രഹം ദ്വിപാദരാശിയിലായാൽ ദ്വിപാൽ (മനുഷ്യ—പക്ഷി) സഹായത്തോടുകൂടിയും ചതുഷ്പാദ്രാശിയിലായാൽ വാഹനാരൂഢനായും ജലരാശിഗതനായാൽ ജലമാർഗ്ഗമായും സർപ്പദ്രേക്കാണഗതനായാൽ ശകടാരൂഢനായും പക്ഷിദ്രേക്കാണഗതനായാൽ ഖേചരാരൂഢനായും ആകാശരാശിഗതനായാൽ ശിബികാരൂഢനായും ആഗമിക്കുമെന്നും മററും ഉള്ള കാര്യങ്ങളെയും ആലോചിച്ചു പറഞ്ഞുകൊള്ളണം. ഈ കാലങ്ങളിലധികവും മോട്ടാർവാഹനം തീവണ്ടി മുതലായതു സാധാരണമാകയാൽ ആവക കാര്യങ്ങളെയും യുക്തിപൂർവം ചിന്തിച്ചു പറഞ്ഞുകൊള്ളേണ്ടതാകുന്നു.

ഇതി കൃഷ്ണീയശാസ്ത്രേ
ദൈവജ്ഞമനോല്ലാസാഖ്യായാം വ്യാഖ്യായാം
ചതുർദ്ദശോദ്ധ്യായഃ.

## അഥ പഞ്ചദശോദ്ധ്യായഃ.

### ഗൃഹലക്ഷണം.

ദൃഢം ഗൃഹമൃഷിജേ നവം ചതുരശ്രമുച്ചകൈര്യുതം
ചന്ദ്രോദ്ഭവം പുരാണം ബഹുവിധശില്പാന്വിതം സൂര്യേ ൧

ജീവേ ചിത്രവിചിത്രം കാവ്യപ്രായം ബുധേ വിശീർണ്ണം ച
രവിജേ ജീർണ്ണവിശീർണ്ണം കാവ്യപ്രായംതു വാ ബാഹ്യം. ൨

അനന്തരം സൂര്യാദിഗ്രഹങ്ങളുടെ ഗൃഹസ്വരൂപത്തെ പറയുന്നു. ഇതിന്റെ ആവശ്യം മോഷണഗൃഹം സൂതഗൃഹം പ്രസവഗൃഹം പ്രോഷിതഗൃഹം മുതലായവയുടെ ചിന്തയിലാകുന്നു. ഇവിടെ ലഗ്നത്തിലോ ഏഴാമേടത്തോ നില്ക്കുന്ന ഗ്രഹങ്ങളെക്കൊണ്ടുവേണം ഗൃഹത്തെ പറയേണ്ടതു്. ചൊവ്വായ്ക്കു തീപിടിച്ച ഗൃഹം, ശുക്രനു പുതിയതും ചിത്രപ്പണികളോടുകൂടിയതുമായ ഗൃഹം, ചന്ദ്രൻ പൂർണ്ണനായാൽ ഉറപ്പുള്ള പുതിയ ഗൃഹം, ക്ഷീണനായാൽ പഴക്കംചെന്ന ഗൃഹം, ബുധനു പലപ്രകാരത്തിലുള്ള ശില്പകർമ്മത്തോടുകൂടിയ ഭവനം, വ്യാഴത്തിനു

കൊണ്ടു രോഗ്രഹത്തെ ചിന്തിക്കണം. ഇങ്ങിനെയാകുന്നു ത്രികാലവേദികളായ ഋഷികളുടെ അഭിപ്രായം.

### ധനം—വാതിൽ.

യദികേന്ദ്രഗതാസ്സൗമ്യാ ലഗ്നാദേകാദശേഥവാന്വിതം
ധർമ്മസ്ഥാനാദ്ഗേഹം ധനസമൃദ്ധ്യാംശിശിപ്രോക്തം. ൧

എല്ലാശുഭഗ്രഹങ്ങളും ലഗ്നം നാലു ഏഴു പത്തു ഈ ഭാവങ്ങളിലോ പതിനൊന്നാമേടത്തോ ബലത്തോടുകൂടിനിന്നാൽ അഗ്രഹത്തിൽ വളരെ ധനമോ നിധിയോ ഉണ്ടെന്നുപറയണം. ഏതാമെടത്തു ശുഭഗ്രഹംനിന്നാൽ ഈ ലക്ഷണപ്രകാരം നിധിയുണ്ടെങ്കിൽ അതു ലഭിക്കുന്നതാണെന്ന പറയാം. ഗ്രഹത്തിന്റെ ദ്വാരം രാശിയുടെയോ രാശ്യധിപന്റെയോ ദിക്കിലായിരിക്കുകയും ചെയ്യും. കേന്ദ്രങ്ങളിലും പതിനൊന്നിലും പാപഗ്രഹങ്ങളാണ് നിൽക്കുന്നതെങ്കിൽ ഗ്രഹം ധനധാന്യരഹിതമായിരിക്കും. സ്ഥിതിചക്രപ്രകാരം ഏതൊരു രാശിയിലാണോ ബലവാനായ ശുഭഗ്രഹം നിൽക്കുന്നതു് ദ്രവ്യത്തിന്റെ സ്ഥിതി ഗ്രഹത്തിന്റെ ആ ഭാഗത്തിലാണെന്നു പറയണം. ഉദയരാശിദ്രേക്കാണസ്ഥാനത്തിൽ നിധിയെയും പറയാം.

സ്വസ്ഥിതിരാശേർദിശ്യേ ഗ്രഹാശ്ശുഭദ്രവ്യമാദിശേത്തത്ര
തസ്മിൻരാശൌ പാപാ സ്തസ്മിൻശല്യം വിനിർദ്ദേശ്യം. ൨

ഇവിടെ ശുഭഗ്രഹം നിൽക്കുന്ന രാശിയുടെ ദിക്കിൽ ദ്രവ്യത്തെ പറയാമെന്നു മുമ്പു പറഞ്ഞുവല്ലോ. അതുപോലെ പാപഗ്രഹം നിൽക്കുന്നതു ഏതു രാശിയിലാണോ സ്ഥിതിചക്രപ്രകാരം ഉള്ള ആ രാശിദിക്കിൽ ശല്യത്തെയും പറഞ്ഞുകൊള്ളണം. ധനകർത്താവായ ഗ്രഹം ഉച്ചസ്ഥനും ബലവാനും ആണെങ്കിൽ ഗ്രഹദൃക്കാണാംശകം എത്രയോ അത്ര സഹസ്രം ദ്രവ്യം ഗ്രഹത്തിലുണ്ടെന്ന പറയാം. ഗ്രഹം രാശ്യാദിയിൽ നിന്നാൽ സ്വല്പവും രാശ്യന്തത്തിൽ നിന്നാൽ അത്യധികവും ധനത്തെ പറയാവുന്നതാണ്. അധികം ഗ്രഹങ്ങൾ അവിടെ ബലവാന്മാരായി നിന്നാൽ അനേകസഹസ്രം ദ്രവ്യത്തെയും പറഞ്ഞുകൊള്ളണം. ഗ്രഹം പാപരാശിയിലോ നീചത്തിലോ ശത്രുക്ഷേത്രത്തിലോ ഈ പറഞ്ഞ ഭാവങ്ങളിൽ ബലമില്ലാതെ നിന്നാൽ ചിതൽപ്പുററു, പെരുച്ചാഴി, പുററം, പാമ്പു മുതലായ ജന്തുക്കൾ ഈ ഗ്രഹത്തിലുണ്ടെന്ന പറയാം.

### സ്വഗ്രഹം—പരഗ്രഹം.

അന്യോന്യഗ്രഹസ്ഥ ഗ്രഹേ ഗ്രഹംഭവതി തസ്യപരകീയം
സ്വഭവനായുക്തെ സ്വഗ്രഹം പൂർവോക്തവിശേഷണൈര്യുക്തം. ൩

ഡംഭരത്തെയും ദ്വിതീയദ്രേക്കാണത്തിൽ നിന്നാൽ വ്യാധിചിന്തയേയും അന്ത്യദ്രേക്കാണത്തിൽ നിന്നാൽ പ്രവാസചിന്തയേയും സൂചിപ്പിക്കുന്നു. ശുക്രൻ പത്താമെടത്തു് ആദ്യദ്രേക്കാണത്തിൽ നിന്നാൽ വസ്ത്രചിന്തയേയും മദ്ധ്യദ്രേക്കാണത്തിൽ നിന്നാൽ അലങ്കാരചിന്തയേയും അന്ത്യദ്രേക്കാണത്തിൽ നിന്നാൽ ശയ്യാസനചിന്തയേയും അംഗനാചിന്തയേയും സൂചിപ്പിക്കുന്നു.

## സാപ്തമഫലഃ.

മരണം പ്രവാസിനം വാ ജാമിത്രേർക്കോ വിനഷ്ടചിന്താം വാ
സ്ത്രീസംഭോഗാശ്രയജാം കരോതി ചിന്താം ഗുരുർദ്ദ്യൂനേ. ൩

ഏഴാമെടത്തു ആദിത്യൻ പ്രഥമദ്രേക്കാണത്തിൽ നിന്നാൽ മരണചിന്തയേയും മദ്ധ്യദ്രേക്കാണത്തിൽ നിന്നാൽ പ്രവാസചിന്തയേയും അന്ത്യദ്രേക്കാണത്തിൽ നിന്നാൽ നഷ്ടദ്രവ്യചിന്തയേയും വ്യാഴം ഏഴാമെടത്തു പ്രഥമദ്രേക്കാണത്തിൽ നിന്നാൽ സ്ത്രീ (കളത്ര) ചിന്തയേയും മദ്ധ്യദ്രേക്കാണത്തിൽ നിന്നാൽ ഗർഭ (സന്താന) ചിന്തയേയും അന്ത്യദ്രേക്കാണത്തിൽ നിന്നാൽ സംഭോഗചിന്തയേയും പറഞ്ഞുകൊൾക.

സ്വസ്ത്രീശീലഭ്രംശം നഷ്ടം ച ധ്വജാശ്രയം ഗദരോഗം
കുരുതേ കുജോസ്തമഗോ ദുഷ്ടാചാരാം ഭൃഗുർന്നാരീം. ൪

ഏഴാമെടത്തു ചൊവ്വാ പ്രഥമദ്രേക്കാണത്തിൽ നിന്നാൽ സ്വഭാര്യയുടെ സ്വഭാവദോഷത്തെയും മദ്ധ്യദ്രേക്കാണത്തിൽ നിന്നാൽ നഷ്ടദ്രവ്യചിന്തയേയും അന്ത്യദ്രേക്കാണത്തിൽ നിന്നാൽ ലിംഗരോഗത്തെയും സ്ത്രീയാൽ മാനഭംഗത്തെയും പറയാം. ഏഴാമെടത്തു ശുക്രൻ ഏതുദ്രേക്കാണത്തിൽ നിന്നാലും ഭാര്യയ്ക്കു ചാരിത്രഭംഗത്തെയും പറഞ്ഞുകൊൾക.

വൃദ്ധാം ശീലഭ്രഷ്ടാം സരോഗപീഡാം ശനൈശ്ചരോസ്തമിതഃ
കുര്യാൽ സ്ത്രീകലഹം വാ ചന്ദ്രഃ കാംസ്യം കുലാംഗനാനാശം. ൫

ശനി ഏഴാമെടത്തു ആദ്യദ്രേക്കാണത്തിൽ നിന്നാൽ പ്രഷ്ടാവിന്റെ ഭാര്യ വൃദ്ധയാണെന്നും ദ്വിതീയദ്രേക്കാണത്തിൽ നിന്നാൽ ശീലമുള്ളവളല്ലെന്നും അന്ത്യദ്രേക്കാണത്തിൽ നിന്നാൽ രോഗപീഡിതയാണെന്നും പറയുക. ചന്ദ്രൻ ഏഴാമെടത്തു പ്രഥമദ്രേക്കാണത്തിൽ നിന്നാൽ സ്ത്രീകലഹത്തെയും മദ്ധ്യദ്രേക്കാണത്തിൽ നിന്നാൽ കാംസ്യ (ഓട്ടുപാത്രം മുതലായ) ചിന്തയേയും അന്ത്യദ്രേക്കാണത്തിൽ നിന്നാൽ കുലസ്ത്രീനാശത്തെയും പറഞ്ഞുകൊള്ളണം.

സ്ത്രീ സ്വഭാര്യതന്നെ എന്നും ബന്ധുക്ഷേത്രത്തിൽനിന്നാൽ പരഭാര്യ എന്നും പറയണം. ആ ദൃഷ്ടാവായ ഗ്രഹം ഉച്ചസ്ഥനാണെങ്കിൽ സ്ത്രീ ശ്രേഷ്ഠയോ അഥവാ രാജസ്ത്രീയോ ആയിരിക്കും. ആ ഗ്രഹം ശത്രുക്ഷേത്രത്തിൽനിന്നാൽ ശത്രുസ്ത്രീ എന്നും ബന്ധുക്ഷേത്രത്തിൽനിന്നാൽ ബന്ധുസ്ത്രീ എന്നും നീചത്തിൽനിന്നാൽ നീചസ്ത്രീ എന്നും പറയാം. അതുപോലെതന്നെ ഗ്രഹത്തെക്കൊണ്ടു വിപ്രാദിജാതിയിലുള്ള സ്ത്രീയെന്നും മറ്റും വഴിപോലെ വിചാരിച്ചു പറഞ്ഞുകൊള്ളണം. ഇവിടെ സ്വക്ഷേത്രസ്ഥിതി മുതലായതുകൊണ്ടു സ്വഗൃഹം മുതലായതിനേയും പറയാവുന്നതാണ്. ഇതുപോലെതന്നെ ലഗ്നരാശികൊണ്ടു അടവീക്ഷേത്രഗ്രാമാദികളായ പ്രദേശങ്ങളും ചിന്തിച്ചുകൊള്ളേണ്ടതാകുന്നു.

> ക്ഷോദ്യൂനഭാര്യാഭ്യാംചരഗതെ സ്വസ്ത്രീതി ഗോസംഗമാന്നാം
> നൈശ്ശ്യാഭ്യുദയളൂചേ ബന്ധുശത്രോർഭാര്യാനുസാരേണ്യ. ൯

ചരരാശികൊണ്ടും സ്ത്രീനിർണ്ണയത്തെ ചെയ്യണമെന്നാണ്. മേടം ആരൂഢവും വൃശ്ചികം ചരരാശിയായും അല്ലെങ്കിൽ വൃശ്ചികം ആരൂഢവും മേടം ചരവും ആയും വരികയും മേഷവൃശ്ചികങ്ങളിലൊരേടത്തു ചൊവ്വാ നിൽക്കുകയും ചെയ്താൽ സ്വഗൃഹത്തിൽവെച്ചു സ്വസ്ത്രീ സംഗമുണ്ടായി എന്നു പറയണം. മേടമോ വൃശ്ചികമോ ആരൂഢരാശിയായും എടവം മിഥുനം കന്നി തുലാം എന്നീ രാശികളിൽ ഒന്നു ചരരാശിയായും ബുധശുക്രന്മാരായും വന്നാൽ ബന്ധുസ്ത്രീസംഗമുണ്ടായി എന്നു പറയാം. ശേഷം രാശികളിലൊന്നെങ്കിലും ചരരാശിയായിവന്നാൽ ശത്രുഭാര്യയുമായുള്ള സംഗമത്തെയും പറഞ്ഞുകൊൾക. ഇങ്ങനെ തന്നെ എല്ലാ രാശികളെക്കൊണ്ടും ഗ്രഹങ്ങളെക്കൊണ്ടും വിചാരിച്ചു പറയാവുന്നതാണ്. ഗ്രഹം ഉച്ചസ്ഥനായാൽ നാരി പൂജ്യയെന്നും നീചഗനായാൽ സ്ത്രീ നീചയെന്നും പറഞ്ഞുകൊൾക.

### പരസ്ത്രീവിശേഷം.

> തങ്ങനീകൾക്കൊത്ത് ഭൃഗുസ്ത്രീബ്രാഹ്മണീദ്യപാപേതാ
> കുജഭൃഗുഗുരുശശിരവിജിദ്ദേശൈഃ പാഷണ്ഡിനാംഗുവതിഃ. ൰

സ്വക്ഷേത്രത്തിലല്ലാതെ നിൽക്കുന്ന ഗ്രഹത്തെക്കൊണ്ടുള്ള സ്ത്രീവിശേഷത്തെ ഇനി ഇവിടെ പറയുന്നു. സ്വക്ഷേത്രത്തിലല്ലാതെ നിൽക്കുന്ന ചൊവ്വാഗ്രഹത്തിനെ നോക്കിയാൽ വേശ്യയേയും മേൽപ്രകാരം നിന്നു ദൃഷ്ടിചെയ്യുന്ന ശുക്രനെക്കൊണ്ടു ശൂദ്രസ്ത്രീയേയും മേൽപ്രകാരം വ്യാഴത്തെക്കൊണ്ടു മന്ത്രിഭാര്യയേയും ചന്ദ്രനെക്കൊണ്ടു ബ്രാഹ്മണസ്ത്രീയേയും ആദിത്യനെക്കൊണ്ടു രാജസ്ത്രീയേയും ബുധശനിരാഹുക്കളെക്കൊണ്ടു പാഷണ്ഡസ്ത്രീകളേയും പറഞ്ഞുകൊള്ളണം.

## സുരതാവൃത്തി.

വിഷമക്ഷഗ്രഹരാശിഗ്നേ യൈദ്യന്ദ്രമേകം ദ്വിപാദമിതരേഷു
ബഹരോമാവിഭ്രമരാഗ്ദ്രവം ശുക്രകുജാംശാദ്ഗ്രഹതകെ സുരതം. ൩

ലഗ്നം ഓജരാശിയായിവന്നാലും ലഗ്നത്തെ ദൃഷ്ടിചെയ്യുന്ന ഗ്രഹം ഓജരാശിയിൽനിന്നാലും ഒരു പ്രാവശ്യം സുരതമുണ്ടായി എന്നും ലഗ്നം യുഗ്മരാശിയായിരിക്കയും ലഗ്നദ്രഷ്ടാവായ ഗ്രഹം യുഗ്മരാശിയിൽ നിൽക്കകയും ചെയ്താൽ സുരതം രണ്ടുപ്രാവശ്യമുണ്ടായി എന്നും പറയാം. ശുക്രന്റെയും ചൊവ്വായുടെയും ക്ഷേത്രദ്രേക്കാണാദിവൎഗ്ഗങ്ങൾ ലഗ്നത്തിങ്കലായിവന്നാൽ വാത്സ്യായനാദികൾ രതിശാസ്ത്രത്തിൽ പറഞ്ഞപ്രകാരം പലപ്രാവശ്യവും സുരതമുണ്ടായി എന്നും അറിഞ്ഞുകൊള്ളണം. ഇവിടെ ലഗ്നം സൂൎയ്യവൎഗ്ഗസഹിതമായാൽ പകലും ചന്ദ്രവൎഗ്ഗസഹിതമായാൽ രാത്രിയും അവിടെ സുരതം എന്നും പറഞ്ഞുകൊൾക.

## സ്വപ്നസുരതാദി.

ഹോരാത്രികോണജാമിത്രഷ്വേവശരിന്ദുസമാഗമപ്രശ്നേ
സ്വപ്നസുരതം ന്ദുകുജയോഃ കാമോന്മാദാഗമിതം. ൪

ലഗ്നം, അഞ്ച്, ഒമ്പത്, ഏഴ് ഈ ഭാവങ്ങളിലൊന്നിലെങ്കിലും ശനി ചന്ദ്രനോടുകൂടിനിന്നാൽ സ്വപ്നത്തിൽ സംയോഗമുണ്ടായി എന്നു പറയണം. ഈ ഭാവങ്ങളിൽതന്നെ ചൊവ്വായും ചന്ദ്രനുമൊന്നിച്ചുനിന്നാൽ കാമകലഹങ്ങൾകൊണ്ടുതന്നെ സ്ത്രീപുരുഷന്മാർ രണ്ടുപേരുമുറക്കമൊഴിച്ചു എന്നും പറഞ്ഞുകൊൾക. ഈ പറഞ്ഞഭാവങ്ങളിൽതന്നെ വ്യാഴവും ചന്ദ്രനുമൊന്നിച്ചുനിന്നാൽ സുരതം ശ്രേഷ്ഠസ്ത്രീയോടുകൂടിയായിരുന്നു എന്നും ഒരു ഗർഭപ്രദമാണെന്നും അറിഞ്ഞുകൊള്ളണം. അതുപോലെതന്നെ ആദിത്യനും ചന്ദ്രനും ഒന്നിച്ചുനിന്നാൽ ഗാഢസ്പർശനമുണ്ടായിഎന്നും ചന്ദ്രനും ശുക്രനുമൊന്നിച്ചുനിന്നാൽ ഗുഹ്യവചനങ്ങൾ പറയുകയുമുണ്ടായി എന്നും അറിഞ്ഞുകൊൾക.

## ഭയം.

ലഗ്നഗതേ രവിതനയേ ജാമിത്രകുജേ നവാഭ്യനുഗ്നഗതേ
ഇതരേതരാലയമസ്യ നിശിസുരതാഭ്യ ജാഗരിതം. ൫

ലഗ്നത്തിൽ ശനിയും ഏഴാമെടത്തു ചൊവ്വായും നിൽക്കകയോ അല്ലാത്തപക്ഷം ലഗ്നത്തിൽ ചൊവ്വായും ഏഴാമെടത്തു ശനിയും നിൽക്കകയോ ചെയ്താലും ഭയംനിമിത്തം ഉറക്കമുണ്ടായില്ല എന്നു പറയു

ക. ഇവിടെ ശനിക്കു ബലാധിക്യം ഉണ്ടായാൽ ചോരന്മാരെക്കൊണ്ടും ചൊവ്വായ്ക്കു ബലാധിക്യമുണ്ടായാൽ അഗ്നിഭയംകൊണ്ടും അറിഞ്ഞുകൊള്ളുകയും വേണം. ഇതുപോലെതന്നെ ശനി കുജക്ഷേത്രത്തിലും കുജൻ ശനിക്ഷേത്രത്തിലും നിന്നാലും അവരുടെ ബലാബലത്തിനു തക്കവണ്ണം ചോരന്മാരോ അഗ്നിഭയമോ നിമിത്തം ഉറക്കൊഴിച്ചു എന്നും പറയാം.

കലഹം പൃഥക്ശയനം.

അസ്മിംശ്ചന്ദ്രേന്യതമേന യുതേനാസ്തസ്ഥാരാത്രികലഹസ്സ്യാൽ
യമകുജരാശിസ്ഥേ ശുക്രേ ഭേദാച്ഛയ്യാസ്ത്രിയോർവാച്യഃ. ൮

ലഗ്നത്തിലോ ഏഴാമേടത്തോ ചന്ദ്രൻ കുജനോ ശനിയോ ഒരുമിച്ചു നിന്നാൽ കലഹമുണ്ടായി എന്നു പറയണം. ഇവിടെ ചന്ദ്രൻ ഏഴിലാണ് നില്ക്കുന്നതെങ്കിൽ കലഹം സ്ത്രീവിഷയമായും ലഗ്നത്തിലാണെങ്കിൽ പുരുഷവിഷയമായും അറിഞ്ഞുകൊള്ളണം. ഈ യോഗത്തിൽതന്നെ കുജനോ ശനിയോ ഒരുമിച്ചു ശുക്രൻ നിന്നാൽ കലഹംനിമിത്തം ശയനം വെവ്വേറെയായിരുന്നു എന്നും പറഞ്ഞുകൊൾക.

ജാമിത്രഗതേ ചന്ദ്രേ കുജബുധശശിജേക്ഷിതേ ദൃഷ്ടിൻ
ശുക്രേത്രശയനം കലഹനിമിത്തം സുഖസുപ്തം. ൯

ചന്ദ്രനോ ശുക്രനോ ഏഴാമേടത്തും മൂന്നാമേടത്തോ പത്താമേടത്തോ ചൊവ്വായും നിന്നാൽ കലഹംനിമിത്തം രണ്ടുപേരും വെവ്വേറെ ഭൂമിയിൽ (നിലത്തു) ആണ് ശയനമുണ്ടായതെന്നും പറഞ്ഞുകൊൾക.

വസ്ത്രച്ഛേദം.

ഹോരാതൃതീയസപ്തമചതുർത്ഥഭവനോപഗൗ ചന്ദ്രശുക്രൗ ചേൽ
വിദ്യാദ്വസ്ത്രച്ഛേദം കലഹനിമിത്തം ഛിന്നാഭിന്നാം. ൧൦

ലഗ്നം മൂന്ന ഏഴ് നാലു ഈ ഭാവങ്ങളിലെവിടെയെങ്കിലും ചന്ദ്രശുക്രന്മാർ ഒരുമിച്ചു നിന്നാൽ കലഹം നിമിത്തമായിട്ടു സ്ത്രീയുടെ വസ്ത്രത്തെ മുറിച്ചു കളഞ്ഞു എന്നു പറയണം. ഇവിടെ ഏഴാമേടത്തു പുരുഷഗ്രഹം നില്ക്കുകയോ ഏഴാമേടം ഓജരാശിയായി വരികയോ ചെയ്താൽ പുരുഷന്റെ വസ്ത്രച്ഛേദത്തെയും പറഞ്ഞുകൊള്ളണം.

ഇതി കൃഷ്ണീയശാസ്ത്രേ
ദൈവജ്ഞവല്ലഭാഖ്യായാം വ്യാഖ്യായാം
അഷ്ടാദശോദ്ധ്യായഃ.

# അഥ ഏകോനവിംശോദ്ധ്യായഃ

## വൎഗ്ഗവിഭാഗം.

ജ്യോതിഷികോ വനവാസീ വ്യന്തരസുരസഞ്ജ്ഞകാവിനിൎദ്ദിഷ്ടാഃ
ഏതേ ചതുഷ്പ്രകാരാ ഗ്രഹാവലോകേന ജ്ഞാതവ്യാഃ. ൧

ജ്യോതിഷികഗണം, വനവാസിഗണം, വ്യന്തരഗണം, ദേവഗണം എന്നിങ്ങിനെ വൎഗ്ഗവിഭാഗം നാലുപ്രകാരമാകുന്നു. ഈ വ്യത്യാസങ്ങൾ രാശിഗ്രഹങ്ങളെക്കൊണ്ടാണ് അറിയേണ്ടത്. ഇവിടെ ജ്യോതിഷികഗണമെന്നതു സൂൎയ്യചന്ദ്രന്മാരെപ്പോലെയുള്ള തേജഃപുഞ്ജമാകുന്നു. വനവാസിഗണമെന്നതു സൎപ്പം അസുരൻ പാതാളവാസി എന്നിതുകളാകുന്നു. വ്യന്തരഗണമെന്നതു മനുഷ്യൎക്കാവശ്യമുള്ള കാകാദിപക്ഷിവൎഗ്ഗമാകുന്നു. ദേവഗണമെന്നതു സ്വൎഗ്ഗവാസിവൎഗ്ഗംതന്നെ. ആദിത്യകുജന്മാരെക്കൊണ്ടും ചതുഷ്പദ്രാശികൊണ്ടും ആദ്യഗണത്തെയും ചന്ദ്രശുക്രന്മാരെക്കൊണ്ടും ജലരാശിയെക്കൊണ്ടും ദ്വിതീയഗണത്തെയും ശനി രാഹുക്കളെക്കൊണ്ടും സരീസൃപരാശിയെക്കൊണ്ടും തൃതീയഗണത്തെയും ഗുരുബുധന്മാരെക്കൊണ്ടും ദ്വിപാദ്രാശിയെക്കൊണ്ടും ചതുൎത്ഥഗണത്തെയും വിചാരിക്കേണ്ടതാകുന്നു.

## വൎഗ്ഗവിശേഷം.

രാക്ഷസപിശാചയക്ഷാസ്സൌരേ കിന്നരസുഭൂതനാഗഗണാഃ
ഭൌമാദ്ശുക്രബുധഗുരു ചന്ദ്രേഷ്വിനോരവേൎദ്ദേവാഃ. ൨

കഴിഞ്ഞ ശ്ലോകത്തിൽ പറഞ്ഞിട്ടുള്ള വൎഗ്ഗങ്ങളുടെ വിശേഷങ്ങളെ ഇനിയും ഇവിടെ പറയുന്നു. കുജൻ രാക്ഷസഗണം, ശനിക്കു പിശാചന്മാർ; ശുക്രൻ യക്ഷവൎഗ്ഗം; ബുധൻ കിന്നരവൎഗ്ഗം; വ്യാഴത്തിന്നു ഭൂതഗണം; ചന്ദ്രൻ നാഗഗണം; ആദിത്യൻ ദേവഗണം. ഇങ്ങിനെ ഉള്ള വൎഗ്ഗവിശേഷത്തെയും ഗ്രഹദൃഷ്ടിക്കു തുല്യമായി വിചാരിച്ചുകൊള്ളണം.

## ദേവന്മാർ.

ശ്രീശിവവിഷ്ണുദുൎഗ്ഗാ ബ്രഹ്മകുമാരാശ്ചലോകപാലയുതാഃ
ശുക്രാൎക്കസൌമ്യശീതഗു ഗുരുകുജസൌരേഷു ക്രമാന്നിയതാഃ. ൩

ശുക്രന്നു ശ്രീഭഗവതി; ആദിത്യന്നു ശിവൻ; ബുധന്നു വിഷ്ണു; ചന്ദ്രന്നു ദുൎഗ്ഗാഭഗവതി; ഗുരുവിന്നു ബ്രഹ്മാ; ചൊവ്വായ്ക്കു സുബ്രഹ്മണ്യൻ; ശനിക്കു ലോകപാലൻ എന്നിങ്ങിനെ ഗ്രഹങ്ങളുടെ ദേവതകളെയും

അറിഞ്ഞുകൊൾക. ഇതുകൊണ്ടു പ്രഷ്ടാവിന്റെ കുലദൈവങ്ങളേയും ദേശഗ്രാമദേവന്മാരെയും ചിന്തിച്ചു പറഞ്ഞുകൊള്ളണം. ഇവിടെ സൂര്യാദിഗ്രഹങ്ങൾ ഉച്ചത്തിലൊ സ്വക്ഷേത്രത്തിലൊ ബലത്തോടുകൂടിനിന്നാൽ ശ്രീഭദ്രാദിദേവന്മാരെയും നീചക്ഷേത്രത്തിലൊ ശത്രുക്ഷേത്രത്തിലൊനിന്നാൽ രാക്ഷസപിശാചാദികളേയും പറയേണ്ടതാകുന്നു. ഈ ഗ്രഹങ്ങൾ ശത്രുക്ഷേത്രങ്ങളിൽ നിന്നാൽ അതാതുദേവന്മാരുടെ അനിഷ്ടത്തെയും ആറെട്ടു പന്ത്രണ്ടാമെടങ്ങളിൽ നിന്നാൽ അത്യന്താനിഷ്ടത്തെയും പറയണം. ഗ്രഹം ലഗ്നത്തിൽ നിന്നാൽ പ്രതിബിംബസമർപ്പണത്തെയും ഏഴാമെടത്തു നിന്നാൽ നൃത്തത്തെയും അഷ്ടമത്തിൽ നിന്നാൽ ബലിയെയും നാലാമെടത്തു നിന്നാൽ ക്ഷേത്രാരാമസമർപ്പണത്തെയും മറ്റും ദേവപ്രീതികരമായിട്ടുള്ള പ്രതിവിധികളെ യഥാന്യായം വിധിച്ചുകൊള്ളണം.

ദേഹവിഭാഗാദി.

ഗ്രഹരാശിദൃഷ്ടിചാരൈർജ്ജ്യോതിഷികോ വ്യവഹിതാഫലംബ്രൂയാൽ
അങ്കസ്യശുഭഫലോദയസ്സ്വാര്‍ത്ഥഫലാദേശസ്സര്‍വ്വേ. ൧

മേഷാദിരാശികളുടെയും സൂര്യാദിഗ്രഹങ്ങളുടെയും ബലാബലങ്ങളെ വിചാരിച്ചു ഗോചാരഫലത്തെയും ഇഷ്ടാനിഷ്ടസ്ഥിതിയെയും പറഞ്ഞുകൊള്ളേണ്ടതാകുന്നു. ലഗ്നം മുതലായവും രാശിയെപ്പോലെയുള്ള ഇഷ്ടാനിഷ്ടഫലങ്ങളെയാണ് ചെയ്യുന്നത്. എല്ലാരാശികളും രാശ്യധിപന്മാരെപ്പോലെയുള്ള ഫലങ്ങളെ ചെയ്യുമെന്നും അറിഞ്ഞുകൊൾക.

ചന്ദ്രഗ്രഹവേധാനീച വസ്ത്രാഭരണാദിസന്നിഭേദോദയം
ലഗ്നാന്തിമേഷരാശി ഗ്രഹാൻ പശ്യൻ ഗ്രഹൈർബ്രൂയാൽ. ൨

ദ്വിപാദ്രാശി, ദ്വിപാദ്ദ്രേക്കാണം, ദ്വിപാദ്ഗ്രഹം എന്നിവകളുടെ സംബന്ധമോ യോഗമോ ദൃഷ്ടിയോ ഉണ്ടായിരുന്നാൽ ആ ദേവന്മാർക്ക് വസ്ത്രം ആഭരണം ആയുധം മുതലായവ ഉണ്ടെന്നു പറയണം. ദേഹം ഉള്ള രാശികളെക്കൊണ്ടും ഗ്രഹങ്ങളെക്കൊണ്ടും വസ്ത്രാഭരണാദികൾ നിർദ്ദേശ്യങ്ങളല്ല. ഗ്രഹങ്ങളെക്കൊണ്ടുതന്നെ ലിംഗങ്ങളെയും പറഞ്ഞുകൊൾകയും വേണം. ഈ ലക്ഷണങ്ങൾകൊണ്ടുതന്നെ ഭൂതങ്ങളെയും ദേവതാഭേദങ്ങളും നിരൂപണീയങ്ങളാകുന്നു.

ഇതി കൃഷ്ണീയശാസ്ത്രേ
ദൈവജ്ഞവല്ലഭാഖ്യവ്യാഖ്യായാം
ഏകോനവിംശോദ്ധ്യായഃ.

ലഗ്നം വൃശ്ചികനവാംശകമായാൽ അതായിരാശിച്ചു കീടം, അഗ്നിജീവി, ഗോധി, (ഗൌളിശരടൻ) സർപ്പം, മോഷണം, വിഷധാരി എന്നീ ആറുഫലങ്ങളെയും ധനുനവാംശമായാൽ അതിന്റെ സപ്തമാംശംകൊണ്ടു് ദൈവജ്ഞൻ (ജ്യോതിഷി) ബ്രാഹ്മണൻ, ഘൃതം, മാല, ഗന്ധം, ഭടൻ, സ്ത്രീ എന്നീ ഏഴുഫലങ്ങളെയും ക്രമേണ പറഞ്ഞുകൊള്ളണം.

നക്രേ ദൈന്യം പാഷണ്ഡിവൃദ്ധചൈത്യാണി വാദ്യകഥിതാനി
ദീർഘഹ്രസ്വപുരുഷപ്രമദായുഗ്മാനി കുംഭാംശേ. ൯

ലഗ്നം മകരനവാംശകമായാൽ അതിന്റെ പഞ്ചമാംശംകൊണ്ടു ക്രമേണ ദൈന്യം, പാഷണ്ഡി, വൃദ്ധൻ, ചൈത്യരൂപം, വാദ്യരൂപം, എന്നീ അഞ്ചുഫലങ്ങളെയും കുംഭനവാംശമായാൽ അതിന്റെ അഞ്ചാംശംകൊണ്ടു ദീർഘമായുമുള്ള പുരുഷൻ, സ്ത്രീ; ഹ്രസ്വമായുമുള്ള പുരുഷൻ, സ്ത്രീ, സ്ത്രീപുരുഷന്മാർ എന്നീ അഞ്ചുഫലങ്ങളെയും ക്രമേണ പറഞ്ഞുകൊൾക.

രമണീയജലപായീ സ്വർണ്ണോൽപലപങ്കജാനി ഝഷേ
കഥിതാലബ്ധാ ദൃഷ്ടാ ദ്രേക്കാണൈരംശകൈർവ്വാഥവാ. ൰

ലഗ്നം മീനനവാംശമായാൽ അതിന്റെ അഞ്ചാംശംകൊണ്ടു സൗന്ദര്യമുള്ള സ്ത്രീ, ജലം, ഉൽപലം, മത്സ്യം, താമര എന്നീ അഞ്ചു ഫലങ്ങളെ പറയണം. ഇവ അംശങ്ങൾക്കെല്ലാം പറഞ്ഞിട്ടുള്ള കഥനമോ ലാഭമോ ദർശനമോ ആണു് ഫലമായി പറയേണ്ടതു്. ഇവിടെ ലഗ്നം പ്രഥമദ്രേക്കാണമായാൽ ഇതുകളുടെ കഥനവും ദ്വിതീയദ്രേക്കാണമായാൽ ലാഭവും തൃതീയദ്രേക്കാണമായാൽ ദർശനവും ഫലമായി പറയണമെന്ന ഉപദേശം. ഈ വിഷയത്തിൽ മതാന്തരവുമുണ്ടു്. അംശകാധിപനായ ഗ്രഹം പതിനൊന്നാമെടത്തു നിന്നാൽ ലാഭവും ഏഴാമെടത്തു നിന്നാൽ ദർശനവും ദ്വിതീയതൃതീയങ്ങളിൽ നിന്നാൽ കഥാശ്രവണവും പറയണമെന്നു് അഭിപ്രായം. ഈ ലക്ഷണങ്ങളെ മുഷ്ടിരാശി നവാംശംകൊണ്ടു പറയാവുന്നതാണു്. പൂർവ്വാചാര്യന്മാർ എല്ലാ മുഷ്ടികൾക്കും ലക്ഷണംകൂടി പറയുകയുണ്ടായിരുന്നു. അതുകളെക്കുറിച്ചു വിസ്തരമായി പ്രതിപാദിച്ചിട്ടുള്ളതു മുഷ്ടിലക്ഷണം എന്ന ഗ്രന്ഥത്തിലാകുന്നു എന്നും അറിഞ്ഞുകൊൾക.

ഇതി കൃഷ്ണീയശാസ്ത്രേ ദൈവജ്ഞ-
വല്ലഭാഖ്യായാം വ്യാഖ്യായാം
വിംശോദ്ധ്യായഃ.

# അഥ ചതുസ്ത്രിംശോദ്ധ്യായഃ.

---

## അംഗസ്പർശനഫലം.

കേശനഖദന്തകക്ഷസ്തനഭുജനാഭ്യൂരുമേഢ്രചരണാദ്യാഃ
ജ്ഞേയാഃ പുല്ലിംഗാഖ്യാഃ ക്ഷിപ്രം പുത്രാർത്ഥലാഭകരാഃ. ൧

ഇനി ഈ അദ്ധ്യായത്തിൽ പ്രഷ്ടാവിന്റെ അംഗസ്പർശനഫലത്തെ പറയുന്നു. തലമുടി, നഖം, പല്ല്, കക്ഷം, മുല, കയ്യ്, നാഭി, തുട, മേഢ്രം (ഗുഹ്യം) കാൽ എന്നീ അംഗങ്ങൾ പുല്ലിംഗസംജ്ഞങ്ങളാകുന്നു. പ്രഷ്ടാവു ഈ അംഗങ്ങളിലെവിടെയെങ്കിലും സ്പർശിച്ചാൽ പുത്രലാഭവും അർത്ഥലാഭവും ഉണ്ടാകുമെന്നു പറയണം. ഇവിടെ ക്ഷിപ്രമെന്നു പറഞ്ഞിരിക്കുന്നതിനാൽ കാലവിളംബമില്ലെന്നും ഉടൻ ഫലസിദ്ധിയുണ്ടാവുമെന്നും താൽപര്യം.

ഗ്രീവാഭ്രൂനാസാംഗുലിജംഘാഹനുനാഭികർണ്ണപാണ്യശ്ച
പാർഷ്ണിസ്ത്രീസംജ്ഞാസ്ത്വർത്ഥദുഹിതൃലാഭദാശ്ചിരേണ. ൨

പ്രഷ്ടാവു കഴുത്തു് പുരികം, മൂക്ക്, കൈവിരൽ, കണങ്കാൽ, താടിയെല്ല്, നാഭി ചെവി, കൈത്തലം, പാർഷ്ണി (മടമ്പ്) വയറു എന്നീ അംഗങ്ങളിലെവിടെയെങ്കിലും തൊട്ടുംകൊണ്ടു ചോദിച്ചാൽ വളരെക്കാലംകൊണ്ടു അർത്ഥലാഭവും പുത്രീലാഭവും ഉണ്ടാകുമെന്നു പറയണം.

മുഖപക്ഷ്മമേഢ്രജാനൂദരപാർശ്വശിരോലലാടമേതാസ്തു
ഏതേ നപുംസകാഖ്യാഃ പുത്രാർത്ഥനിഷ്ഫലാഃ പ്രോക്താഃ. ൩

മുഖം, നേത്രരോമം, ശിശ്നം, കാൽമുട്ട്, വയറ്, പാർശ്വഭാഗം, തല, നെററി എന്നീ അംഗങ്ങൾ നപുംസകസംജ്ഞങ്ങളും നപുംസകസന്താനപ്രദങ്ങളും ആകുന്നു. ഈ അംഗങ്ങളിലെവിടെയെങ്കിലും പ്രഷ്ടാവു് സ്പർശിച്ചുംകൊണ്ടു ചോദിച്ചാൽ പുത്രനുണ്ടാകയില്ലെന്നും കാര്യസാദ്ധ്യമില്ലെന്നും പറഞ്ഞുകൊള്ളണമെന്നു സാരം.

യദിപരിമൃശൻ സ്വവക്ഷഃ പൃച്ഛതി തസ്യാഗ്രതോ ഭവതി ലാഭഃ
അന്യത്രനിമ്നദേശസ്പർശോ ഹാനിം വദേത്തസ്യ. ൪

പ്രഷ്ടാവു തന്റെ വക്ഷഃപ്രദേശത്തെ സ്പർശിച്ചുകൊണ്ടു ദൈവജ്ഞനോടു ചോദിച്ചാൽ പ്രഷ്ടാവിന്റെ ഇഷ്ടം ഉടനെ സാധിക്കുമെന്നും അതു ശുഭമായിരിക്കുമെന്നും പറഞ്ഞുകൊള്ളണം. ഇവിടെ പറ

യാതെയുള്ള അംഗങ്ങളിലും നിശ്ശേഷപ്രദേശങ്ങളിലും പൃഷ്ഠാദ്യു സ്പർശിച്ചാൽ പൂർവ്വഭാഗമോ അധോഭാഗമോ ഏതാണ് അന്തർഗ്ഗതം എന്നു കാര്യം സാധിക്കയില്ലെന്നും പറഞ്ഞുകൊൾക.

ഇതി കൃഷ്ണീയശാസ്ത്രേ ദൈവജ്ഞവല്ലഭാഖ്യായാം വ്യാഖ്യായാം ചതുർവ്വിംശോദ്ധ്യായഃ.



## അഥ പഞ്ചവിംശോദ്ധ്യായഃ.



### നഷ്ടപ്രശ്നം.

കേന്ദ്രസ്ഥാനേതി ദാരാവശാനാമദൃശ്യഭാഗേവൽക്ഷ്യൈഃ
ദ്രവ്യംനഷ്ടമിതിവിദ്യാദ്ദൃശ്യഭാഗേഗൃഹേസ്ഥിതേ. ൧

ലഗ്നം ആരൂഢം ചന്ദ്രൻ ഈ മൂന്നു സ്ഥാനങ്ങളിൽനിന്ന് കേന്ദ്രങ്ങളായ ഒന്ന് നാല് ഏഴ് പത്ത് ഈ സ്ഥാനങ്ങളിലോ അദൃശ്യഭാഗത്തോ ഒരു ഗ്രഹം കർക്കടകം വൃശ്ചികം മീനം എന്നീ രാശികളിലെ നവാംശകത്തോടുകൂടിനിന്നാൽ കാണാതായതു മുതൽ കള്ളൻ കവർന്നതാണെന്നു പറയണം. അതുപോലെതന്നെ ലഗ്നാരൂഢചന്ദ്രന്മാരുടെ പന്ത്രണ്ടാമെടത്തു നിൽക്കുന്ന ക്രൂരഗ്രഹവും ചോരാപഹൃതദ്രവ്യസൂചകനാകുന്നു.

### സ്വർണ്ണാദിദ്രവ്യലക്ഷണം.

അർക്കേന്ദുകുജദൃഷ്ടേ താമ്രം ശുക്രാർക്കസൗരിശശിദൃഷ്ടേ
കാംസ്യംബുധഗുരുദൃഷ്ടേ സുവർണ്ണമേവംവിനിർദ്ദിശേത്. ൨

പൂർവ്വശ്ലോകംകൊണ്ട് ദ്രവ്യം നഷ്ടമായി എന്നു നിശ്ചയിച്ചാൽ ഏതുവിധത്തിലുള്ള ദ്രവ്യമാണ് നഷ്ടമായതെന്നുള്ള ചിന്തയാണ് പിന്നെ വേണ്ടത്. അതിന്റെ പ്രകാരമാണിനി പറയുന്നത്. ലഗ്നം കുജക്ഷേത്രമായോ കുജനവാംശകമായോ വരികയും കുജന്റെ ദൃഷ്ടിയുണ്ടായിരിക്കുകയും ചെയ്താൽ ദ്രവ്യം താമ്രമാ(ചെമ്പാ)ണെന്നും അവിടെ ശുക്രൻ ആദിത്യൻ ശനി ചന്ദ്രൻ എന്നീ ഗ്രഹങ്ങൾ നോക്കിയാൽ ദ്രവ്യം (കാംസ്യം) ഓട് ആണെന്നും ബുധദൃഷ്ടിയുണ്ടെങ്കിൽ സ്വർണ്ണമെന്നും വ്യാഴത്തിന്റെ ദൃഷ്ടിയുണ്ടായാൽ ശുദ്ധമായ (കറകളഞ്ഞ) സ്വർണ്ണമെന്നും പറയണം.

യുണ്ടെങ്കിലും ഇല്ലെങ്കിലും വ്യാഴത്തിന്റെ ത്ര്യംശകങ്ങളെക്കൊണ്ടു സ്വപ്നത്തെത്തന്നെ പറയാവുന്നതാണ്. ലഗ്നാംശകം മറ്റുഗ്രഹങ്ങളുടെ ദൃഷ്ടിയോടുകൂടിയിരുന്നാൽ അതിൽ ബലമുള്ള ഗ്രഹത്തിന്റെ ദ്രവ്യത്തെയും എല്ലാഗ്രഹങ്ങളും ബലവാന്മാരായാൽ അവർക്കു പറഞ്ഞിട്ടുള്ള എല്ലാവക ദ്രവ്യത്തെയും ചിന്തിച്ചുകൊള്ളണം. ഇവിടെ ഗ്രഹസ്ഥിതത്ര്യംശകങ്ങളെക്കൊണ്ടു നഷ്ടകാലം മുതലായതും ചിന്തിക്കേണ്ടതാകുന്നു.

## നഷ്ടദ്രവ്യസ്ഥിതി.

ഇന്ദുംപശ്യതിഭൗമേ നഷ്ടംക്ഷേത്രാദിശേബലീയാൻ
ധാത്വാദിജ്ഞേഗുരൗചാപി നഷ്ടംവിദ്യാദ്ദൃശ്യശോൽ. ൧൨

ഏതെങ്കിലുംഭാഗത്തു നിൽക്കുന്ന ചന്ദ്രനെ ചൊവ്വാ നോക്കിയാൽ നഷ്ടദ്രവ്യം ഭൂമിയുടെ അടിയിൽ സ്ഥാപിച്ചിരിക്കുന്നു എന്നും ശുക്രൻ നോക്കിയാൽ ദ്രവ്യം ജലമദ്ധ്യത്തിലെന്നും ബുധൻ നോക്കിയാൽ നിലത്തു വച്ചിരിക്കുന്നു എന്നും വ്യാഴം നോക്കിയാൽ മുകളിൽ വച്ചിരിക്കുന്നു എന്നും ശനി നോക്കിയാൽ വായുസ്സ്പർശമുള്ളേടത്തു് ഇരിക്കുന്നു എന്നും പറയണം. ഇവിടെ ചന്ദ്രനെ ഒരു ഗ്രഹവും നോക്കുന്നില്ല എങ്കിൽ ചന്ദ്രൻ നിൽക്കുന്ന രാശിക്കു പറഞ്ഞിട്ടുള്ള ധാത്വാദിദ്രവ്യംകൊണ്ടുണ്ടാക്കീട്ടുള്ള ഭാജനത്തിലാണ് നഷ്ടദ്രവ്യത്തിന്റെ സ്ഥിതിയെന്നു പറഞ്ഞുകൊള്ളണം.

## ഗ്രഹങ്ങളുടെ പാത്രങ്ങൾ.

സ്ഥാലീകുംഭോഭഗ്നോ ഘടികാസംഭിന്നഭാജനാംബുധരാഃ
രവിജീവഭൗമബുധശുക്രശനീന്ദൂനാംപാത്രാണി. ൧൩

ആദിത്യനു വലിയകലം വ്യാഴത്തിനു കുടം; ചൊവ്വായ്ക്കു ഉടഞ്ഞതും (ഭസ്മപാഷാണാദി) ബുധനു ഘടിക, ശുക്രനു ഭിന്നപാത്രം, ശനിക്കു ജലപാത്രം, ചന്ദ്രനു മൺപാത്രം, ഇങ്ങിനെ ലഗ്നത്തിൽ നോക്കുന്ന ഗ്രഹത്തെക്കൊണ്ടു പാത്രഭേദത്തെയും പറഞ്ഞുകൊള്ളണം. "വിലഗ്നതോവിഷമാദ്യൈഃ" ഇത്യാദി മുൻപറഞ്ഞിട്ടുള്ള ശ്ലോകംകൊണ്ടു ചോരപ്രവേശമാർഗ്ഗത്തെ നിരൂപിക്കണം. എത്ര പാപഗ്രഹങ്ങൾ ലഗ്നത്തെ ദൃഷ്ടി ചെയ്യുന്നുവോ അത്ര ചോരന്മാർ ചേർന്നാണ് മോഷ്ടിച്ചതെന്നും പറയാം. ഈ ശാസ്ത്രപ്രകാരം വിശേഷദൃഷ്ടികളെക്കൂടെ പൂർണ്ണദൃഷ്ടിപോലെ എല്ലായിടത്തും വിചാരിച്ചുകൊള്ളണമെന്ന് "ഷഷ്ഠേപിതീതവേഗം ചോരശകേകാദശംനാപശ്യന്തി" എന്ന ശ്ലോകംകൊണ്ടു കാണിച്ചിട്ടുള്ള ഭാഗവും ഓർക്കേണ്ടതാണ്.

മദ്യപാനാദികൾ അതിവിഷമമാണെന്ന പറയണം. ഇവിടെ പ്രശ്നലഗ്നം ശുക്രക്ഷേത്രമായിരിക്കുകയും വ്യാഴത്തിന്റെ ദൃഷ്ടിയില്ലാതിരിക്കുകയും ചെയ്താൽ മധു (മുന്തിരിങ്ങകൊണ്ടുണ്ടാക്കിയ മദ്യം) എന്നും ആദിത്യന്റെ ദൃഷ്ടിയുണ്ടായാൽ ശീധു (ശർക്കരനീർകൊണ്ടുണ്ടാക്കിയ മദ്യം) എന്നും ചന്ദ്രന്റെ ദൃഷ്ടിയുണ്ടായാൽ പ്രസന്നമായ മദ്യവും ശുക്രന്റെ ദൃഷ്ടിയുണ്ടായാൽ കത്താരശാലിനം എന്ന മദ്യവും കുജന്റെ ദൃഷ്ടിയുണ്ടായാൽ വൎത്തി എന്ന മദ്യവും നിരൂപിക്കണം.

ശുക്രോദയേ മന്ദതമോദൃഷ്ടേ ഭവതി വിനഷ്ടം സദുൎഗ്ഗന്ധഃ
ബുധദൃഷ്ടേ ഹിതമന്യോ നോക്താസ്ത്വന്യേ രസാദ്യൈഃ. ൨

ശുക്രക്ഷേത്രമായ ലഗ്നത്തെ ശനിയും രാഹുവും ദൃഷ്ടിചെയ്യുന്നു എങ്കിൽ മദ്യം നശിച്ചതും ദുൎഗ്ഗന്ധമുള്ളതുമാണെന്ന പറയണം. അവിടെ ബുധദൃഷ്ടിയുണ്ടായാൽ ഹിതമദ്യത്തെയും പറയണം. ഇതിൽ പറയാത്തതായുള്ള മദ്യങ്ങളെയും ഗ്രഹങ്ങളുടെ രസഗന്ധഷഡ്രസാദിഗുണത്തെ അനുസരിച്ചു ചിന്തിച്ചു പറഞ്ഞുകൊൾകയും വേണം.

## ചതുഷ്പാച്ചിന്താഭേദം.

ഹ്രസ്വവിഷാണാംഗതയാ കുജഗുരുഭൃഗുസിതൈർദ്ദീൎഘം
സങ്കടവിശാലരവിബുധശനിഭിഃ ഭഗ്നാംഗൈഃ കൃഷ്ണം.

ലഗ്നത്തിൽ ചൊവ്വായുടെ ദൃഷ്ടിയുണ്ടായാൽ ചെറിയ കൊമ്പുള്ളതും ചന്ദ്രദൃഷ്ടിയുണ്ടായാൽ കൊമ്പില്ലാത്തതും വ്യാഴത്തിന്റെയും ശുക്രന്റെയും ദൃഷ്ടിയുണ്ടായാൽ നീണ്ട കൊമ്പുള്ളതും ആദിത്യന്റെയും ബുധന്റെയും ദൃഷ്ടിയുണ്ടായാൽ പരസ്പരം സംബന്ധിച്ചതൊട്ടുകൂടി വിശാലമായിരിക്കുന്ന കൊമ്പുള്ളതും ശനിരാഹുക്കളുടെ ദൃഷ്ടിയുണ്ടായാൽ ഒടിഞ്ഞ കൊമ്പുള്ളതും ആയ ചതുഷ്പാത്തിനെ (പശുവൃഷഭാദികളെ) പറഞ്ഞുകൊള്ളണം. ഇതുപോലെതന്നെ ലഗ്നദ്രഷ്ടാവായ ഗ്രഹത്തിന്റെ രൂപം വൎണ്ണം മുതലായതും ചിന്തിച്ചുകൊൾക.

## നഷ്ടദ്രവ്യലാഭം.

ക്രൂരേക്ഷ്യം പാപോദ്യേൽ നഷ്ടം ശുഭേ വിലഗ്നേ നലഭ്യേത
ലഭ്യം ഹിതശുഭർക്ഷേ സൌമ്യൈൎന്നിസ്സംശയം ലഗ്നേ. ൩

പാപക്ഷേത്രമായ ലഗ്നത്തിൽ നില്ക്കുന്ന പാപഗ്രഹത്തെ വേറൊരു പാപഗ്രഹം നോക്കുന്നതായാൽ നഷ്ടദ്രവ്യം തിരികെ കിട്ടുകയില്ലെന്ന പറയണം. ലഗ്നം ശുഭക്ഷേത്രമായും ശുഭഗ്രഹയുക്തമായും ശുഭദൃഷ്ടമായുമിരുന്നാൽ നഷ്ടമായ ദ്രവ്യം ഉടനെ തിരികെ ലഭിക്കുക

യും ചെയ്യും. ഇവിടെ ക്രൂരരാശിലഗ്നത്തിൽ ക്രൂരദൃഷ്ടനായി നിൽക്കുന്ന ക്രൂരഗ്രഹത്തെ ശുഭഗ്രഹങ്ങൾകൂടി നോക്കുന്നുണ്ടെങ്കിൽ വളരെക്കാലംകൊണ്ടു നഷ്ടത്തിന്റെ ഏതാനും ഭാഗമോ അഥവാ പകരം ദ്രവ്യമോ ലഭിച്ചു എന്നുവരാം. ലഗ്നത്തിൽ ശുഭഗ്രഹം നിൽക്കുകയും ലഗ്നം ശുഭരാശിയായിരിക്കുകയും ബലവാനായ പാപഗ്രഹത്തിന്റെ ദൃഷ്ടി വരികയും ചെയ്താൽ കളവുപോയ മുതൽ കാണ്മാനോ അറിവാനോ ഇടവരുമെന്നും തിരികെ കിട്ടുകയില്ലെന്നും പറഞ്ഞുകൊള്ളണം.

പ്രഷ്ടുർന്നഷ്ടം ദ്രവ്യം വദേൽ സ്വാധികാരേ ഗ്രഹേ സ്ഥിതേ തത്ര
വേനഗ്രഹാശ്രയമേണാച്ച്യ നീചാദിപൂർവ്വിലുധനമുഖ്യം. ൫

ലഗ്നത്തെ ദൃഷ്ടിചെയ്യുന്ന ഗ്രഹം സ്വക്ഷേത്രത്തിലോ, സ്വക്ഷേത്രാംശകത്തിലോ നിൽക്കുകയാണെങ്കിൽ മുതൽ കളവുപോയിട്ടില്ലെന്നും അവിടെത്തന്നെ ഒരെടത്തു കാണുമെന്നും പറയണം. ഗ്രഹത്തെക്കൊണ്ടോ രാശിയെക്കൊണ്ടോ ഉച്ചനീചാദിസ്ഥിതിക്കനുസരണമായി ഉൽകൃഷ്ടാപകൃഷ്ടാദികളായതായ ദ്രവ്യമെന്നും പറഞ്ഞുകൊൾക.



ദ്രവ്യസ്ഥിതി.

വിലഗ്നചരവിലഗ്നേ സ്ഥിരരാശൗ തത്ര നിർദ്ദിശേദ്ദ്രവ്യം
ദ്വിശരീരേ പ്രതിവേശ്മന്യഥവാ ഗ്രാമേ ഗൃഹോപവനാദൗ. ൬

ലഗ്നം ചരരാശിയായാൽ നഷ്ടദ്രവ്യം സഞ്ചരിച്ചുകൊണ്ടിരിക്കുന്നു എന്നും സ്ഥിരരാശിയായാൽ അവിടെത്തന്നെ സ്ഥിരമായിരിക്കുന്നു എന്നും ഉഭയരാശിയായാൽ പുറത്ത് അടുത്ത ഒരു ഗൃഹത്തിലോ ഗ്രാമത്തിലോ സ്ഥിതിചെയ്യുന്നു എന്നും പറഞ്ഞുകൊള്ളണം. ലഗ്നത്തിനു ബലമുണ്ടെങ്കിൽ ലഗ്നരാശിയുടെ പറഞ്ഞ ദിക്കിൽ ആണ് ദ്രവ്യത്തിന്റെ സ്ഥിതി എന്നും ലഗ്നം ബലരഹിതമാണെങ്കിൽ ലഗ്നദ്രഷ്ടാവായ ഗ്രഹത്തിന്റെ ദിക്കിലാണ് ദ്രവ്യമിരിക്കുന്നതെന്നും പറയാം.

ദ്രവ്യം ഗൃഹാദതീതം രാശിദ്വയേ ചോദ ഉദ്യതേ ലഗ്നേ
മദ്ധ്യേ ഗൃഹമദ്ധ്യസ്യാ ഭേദസാനേന്ദ്ര്യ ഗൃഹേ ദ്രവ്യം. ൭

ലഗ്നം പ്രഥമദ്രേക്കാണമായിരുന്നാൽ കളവുപോയ മുതൽ ചോരഗൃഹത്തിന്റെ ദ്വാരമദ്ധ്യത്തിലിരിക്കുന്നു എന്നും മദ്ധ്യദ്രേക്കാണമാണെങ്കിൽ ഗൃഹമദ്ധ്യത്തിലാണെന്നും അന്ത്യദ്രേക്കാണമെങ്കിൽ ചോരഗൃഹത്തിന്റെ പിൻഭാഗത്തിലിരിക്കുന്നു എന്നും പറയണം. ഇവിടെ ചോരഗൃഹത്തിന്റെ ദ്രേക്കാണംകൊണ്ടുവേണം ഇതു ഫലം പറയുവാൻ എന്നു ചില ആചാര്യന്മാർക്ക് അഭിപ്രായമുണ്ട്. ഇതു രണ്ടുപക്ഷവു

സൂര്യൻ ലഗ്നത്തിലേക്ക നോക്കിയാൽ ലഗ്നം ചരരാശിയിലു കളാണെങ്കിൽ ദ്രവ്യമിരിക്കുന്നതു പശുക്കൾ നിൽക്കുന്ന സ്ഥലത്തി ലെന്നും സ്ഥിരരാശിയാകുന്നെങ്കിൽ പുരോഹിതന്റെ ഗൃഹത്തി ലെന്നും ഉഭയരാശിയായിരിക്കുകയെങ്കിൽ ദേവാലയത്തിലെന്നും അതിനുമേൽ എങ്കിൽ പതിവ്രതമാരുടെ ഗൃഹത്തിലാണെന്നും പറ യണം.

ശയ്യോദ്യാനാംബുസ്ത്രീ ലയമാല്യ നിലയേഷു
ശുക്രേ കുജേഗ്നി നിലയേ കർമ്മാരഗൃഹേഷു വാ വാച്യം ൧൧

ലഗ്നത്തിലേക്ക ശുക്രദൃഷ്ടിയുണ്ടായാൽ മേൽപറഞ്ഞപ്രകാരം ലഗ്നസ്ഫുടത്തെ അഞ്ചായി ഭാഗിച്ചാൽ വരുന്ന ഓരോ അംശങ്ങളെ കൊണ്ടും ക്രമേണ ൧. ശയനഗൃഹം; ൨. ഉദ്യാനം (പൂങ്കാവു്); ൩. ജലാശയം; ൪. സുന്ദരികളായ സ്ത്രീകളുടെ ഗൃഹം; ൫. മാല, ചന്ദനം, കസ്തൂരി മുതലായവ സൂക്ഷിക്കുന്ന സ്ഥലം എന്നീ അഞ്ചു സ്ഥാനങ്ങളെയും ലഗ്നം കുജദൃഷ്ടമായാൽ ലഗ്നത്തിന്റെ ആദ്യാംശംകൊണ്ടു വെപ്പുപുര (അടുക്കള)യേയും അന്ത്യാംശംകൊണ്ടു കമ്മാളരുടെ ഗൃഹത്തെയും പറയണം. ഇവിടെ കമ്മാളരെന്നു് ആശാരി, മൂശാരി, കൊല്ലൻ, തട്ടാൻ, കല്ലൻ, തച്ചൻ എന്നീ ജാതിക്കാരാണെന്ന് അറിഞ്ഞുകൊൾക.

യത്രപ്രതിനിവസന്തി പ്രമദാ കലഹപ്രിയാ ദ്വാരയോർമ്മദ്ധ്യാ
തത്രാദേശ്യം ദ്രവ്യം നിലയദ്വാരേക്ഷിതേ സൂര്യേ. ൧൨

ലഗ്നത്തിലേക്ക് ആദിത്യന്റെ ദൃഷ്ടിയുണ്ടായാൽ കലഹപ്രിയക ളായ സ്ത്രീകളുടെ ഗൃഹം, യൗവനയുക്തകളായ സ്ത്രീകളുടെ ഗൃഹം, ഗൃ ഹദ്വാരം എന്നീ മൂന്നുസ്ഥാനങ്ങളെ ലഗ്നത്രിഭാഗം (ദ്രേക്കാണം)കൊ ണ്ടു ക്രമേണ പറയേണ്ടതാകുന്നു.

ചന്ദ്രേ സലിലാശ്രയേ ജലേട്ടഗൃഹാ സ്വസ്ഥാദിഭേഷു സതതം
അഥവാ യത്ര സുവേഷാ വിലാസിനാര്യോ വസന്ത്യത്ര. ൧൩

ചന്ദ്രൻ ലഗ്നത്തെ ദൃഷ്ടിചെയ്യുന്നു എങ്കിൽ ലഗ്നസ്ഫുടത്തെ മൂന്നായി ഭാഗിച്ചു ഓരോ ദ്രേക്കാണാംശംകൊണ്ടും ക്രമേണ ൧. ജലസ മീപം, ൨. വെള്ളം, ൩. വിലാസിനികളുടെ (വേശ്യകളുടെ) ഗൃഹം എന്നീ മൂന്നു സ്ഥാനങ്ങളേയും പറയേണ്ടതാണു്.

നിവസന്തിയത്രനാര്യോ യൗവനമദഗർവ്വിതാഃ പ്രസന്നാഃ
താസാം ഗൃഹമധ്യഗതം സൗമ്യേ ദ്രവ്യം സമാദേശ്യം. ൧൪

ലഗ്നത്തിലേക്ക ബുധദൃഷ്ടിയുണ്ടായാൽ ലഗ്നത്തിന്റെ ഓരോ

## സ്വജനതസ്കരതാ.

ലഗ്നേദ്ധേ സ്വബന്ധുസ്യാൽ ദൃശ്ചിൽകേന്ദ്രാഭ്യംവദേൽ ചോരഃ
നിവൃത്ത്യകാത്ത സ്വജനാഃ മാതാവാ പിതാവൈ പുത്ര്യാ. ൧

ലഗ്നാദികളായ പന്ത്രണ്ടുഭാവങ്ങളിലൊന്നു ചോരഗ്രഹം ബലവാനായി നില്ക്കുന്നുള്ള ആ ഭാവമാകുന്നു് ചോരനെന്നു പറയണം. ബലവാനായ ചോരഗ്രഹം ലഗ്നഭാവത്തിൽ സ്വവർഗ്ഗസ്ഥനായി നിന്നാൽ താൻതന്നെ ചോരനെന്നും രണ്ടാമെടത്തു നിന്നാൽ കുടുംബജനമെന്നും മൂന്നാമെടത്തു സ്വവർഗ്ഗത്തിൽ നിന്നാൽ സഹോദരനെന്നും അവിടെത്തന്നെ അന്യവർഗ്ഗത്തിൽ നിന്നാൽ സഹോദരസംബന്ധികളെന്നും നാലാമെടത്തു സ്വവർഗ്ഗത്തിൽ നിന്നാൽ മാതാവെന്നും അവിടെ അന്യവർഗ്ഗത്തിൽ നിന്നാൽ മാതാവിന്റെ സ്വജനങ്ങളെന്നും അഞ്ചാമെടത്തു സ്വവർഗ്ഗത്തിൽ നിന്നാൽ പുത്രനെന്നും അവിടെത്തന്നെ അന്യഗ്രഹവർഗ്ഗത്തിൽ നിന്നാൽ പുത്രസംബന്ധികളെന്നും പറയാം.

## ശത്രുചൗര്യം.

ഷഷ്ഠേ ചോരശ്ശത്രു ഭാര്യാ സ്വജനോ സ്യാൽ സപ്തമേ
നവമേ പിതാ തസ്യ സ്വജനോ വാ പരഗൃഹസ്ഥഃ. ൨

മുൻശ്ലോകത്തിൽ പറഞ്ഞ ചോരഗ്രഹം ആറിലോ ഏഴിലോ നിന്നാൽ ചോരൻ പ്രഷ്ടാവിന്റെ ശത്രുഭൂതനാണെന്നും ഏഴാമെടത്തു് സ്വവർഗ്ഗത്തിൽ നിന്നാൽ ചോരൻ ഭാര്യയാണെന്നും അവിടെ അന്യവർഗ്ഗത്തിൽ നിന്നാൽ ഭാര്യയുടെ ബന്ധുക്കളെന്നും ഒമ്പതാമെടത്തു് നിന്നാൽ പിതാവെന്നും അവിടെ അന്യഗ്രഹവർഗ്ഗത്തിൽ നിന്നാൽ പിതാവിന്റെ സംബന്ധികളെന്നും പറഞ്ഞുകൊള്ളണം.

## ചോരഭേദം.

ദശമസ്ഥിതോ ഭൃത്യഃ കർമ്മകരോ പ്രേഷ്യജാതയോ നീചേ
ലാഭസ്ഥേ ധനസമ്പൽ കോശാദ്ധ്യക്ഷോ വാ നിശ്ചിതം. ൩

പത്താമെടത്തു് ബലവാനായ പാപഗ്രഹം നിന്നാൽ ചോരൻ ഭൃത്യനോ വേലക്കാരനോ ആണെന്നും ആ ഗ്രഹം തന്നെ നീചരാശിയിൽ നിന്നാൽ ചോരൻ നീചജാതിക്കാരനാണെന്നും പറയാം. പതിനൊന്നാംഭാവത്തിൽ നിൽക്കുന്ന ഗ്രഹം ശുഭനാണെങ്കിൽ ചോരൻ മുതൽപടിക്കാരനോ ധനത്തിന്റെ മേൽവില്ലു ചുമതലയോ ഉള്ളവനോ ആണെന്നും പറഞ്ഞുകൊൾക. അതുപോലെതന്നെ ചോരഗ്രഹം പതിനൊന്നാമെടത്തു നിന്നാൽ രാഷ്ട്രത്തിന്റെ ഭാരമുണ്ടാവുമെന്നും ധനം

വ്യയം ചെയ്തിട്ടില്ലെന്നും പത്താമേടത്തുനിന്നാൽ സംസ്ഥദ്രവ്യം നശിച്ചുപോയിരിക്കുന്നു എന്നും പറഞ്ഞുകൊള്ളണം.

സ്ത്രീസംജ്ഞേ ചോദലഗ്നേ യുഗ്മേ കേന്ദ്രേഷു ചാഗ്രഹാന്വിതേ
ചോരഃ സ്ത്രീ ഭിന്നരാശൌ വിഷമേഷു പുമാൻ ഗ്രഹൈഃ പുംസി. ൮

അധികം ഗ്രഹങ്ങളും ഓജരാശിയിലും ഓജരാശ്യംശകത്തിലുമായി നില്ക്കുക. ലഗ്നവും ഓജരാശ്യംശകങ്ങളായിരിക്കുക. എന്നാൽ ചോരൻ പുരുഷനായിരിക്കും. അതുപോലെതന്നെ എല്ലാ ഗ്രഹങ്ങളും യുഗ്മരാശ്യംശകങ്ങളിൽ നില്ക്കുകയും ലഗ്നം യുഗ്മരാശ്യംശകമായി വരികയും ചെയ്താൽ ചോരൻ സ്ത്രീയായിരിക്കുമെന്നും പറഞ്ഞുകൊള്ളണം. ഇവിടെ ഓജയുഗ്മങ്ങളെ ലഗ്നം മുതൽ കണക്കാക്കണമെന്നുകൂടിയുണ്ട്. ചോരഗ്രഹം സ്ത്രീഗ്രഹമായാലും ചോരൻ സ്ത്രീയാണെന്നു പറയാം. ലഗ്നദ്രേക്കാണം സ്ത്രീദ്രേക്കാണമായാലും സ്ത്രീത്വം കല്പിക്കാവുന്നതാണ്.

## നാഗരികചോരത്വം.

നാഗരികദ്രേക്കാണേ നാഗരികാവീക്ഷിതേ ഗ്രഹൈശ്ചേൽ
ചോരോ നാഗരികസ്സ്യാൽ ശേഷോപി ചൈവമൂഹ്യന്തേ. ൯

ലഗ്നം നഗരവാസിദ്രേക്കാണമായിരിക്കുകയും നാഗരികഗ്രഹം നോക്കുകയും ചെയ്താൽ ചോരൻ നാഗരികനായ പുരുഷനോ സ്ത്രീയോ ആണെന്നു പറയണം. ഇതുപോലെതന്നെ ശേഷം ദ്രേക്കാണഗ്രഹങ്ങളെക്കൊണ്ടും ചോരന്മാരെ ഭേദേന ഊഹിച്ചുകൊള്ളണം. ജലരാശി ദ്രേക്കാണമായ ലഗ്നം ജലഗ്രഹദൃഷ്ടി ഇതുകളെക്കൊണ്ടു ജലനിവാസിയായ ചോരനേയും, ആരണ്യദ്രേക്കാണം ആരണ്യഗ്രഹദൃഷ്ടി ഇതുകളെക്കൊണ്ട് ആരണ്യവാസിയായ ചോരനേയും, ഗ്രാമ്യദ്രേക്കാണം ഗ്രാമ്യഗ്രഹദൃഷ്ടി ഇതുകളെക്കൊണ്ടു ഗ്രാമവാസിയായ ചോരനേയും വിചാരിക്കുക. ഇത്യാദി ഭേദങ്ങളെയും അറിഞ്ഞുകൊള്ളണമെന്നു സാരം.

## ഉത്തമാധമന്മാർ.

മനുഷ്യസമാകാരദ്രേക്കാണേ സ്യുരുത്തമാ നരാഃ
വാനരഖരവരാഹശകുനസപ്പാകൃതയോ ധമാഃ. ൰

ലഗ്നദ്രേക്കാണം മനുഷ്യാകൃതിയോടുകൂടിയതായിരുന്നാൽ ചോരന്മാർ ഉത്തമന്മാരായ പുരുഷന്മാരായിരിക്കും. അതുപോലെതന്നെ ലഗ്നദ്രേക്കാണം വാനരമുഖം, ഖരമുഖം, വരാഹമുഖം, ശകുനമുഖം, സപ്പാകൃതി എന്നീ ഭേദങ്ങളോടുകൂടിയിരുന്നാൽ ചോരൻ അധമനാണെന്നും പറഞ്ഞുകൊള്ളണം.

ശൈലാംബുസമീപഗതാസ്ഥിതാശ്ച ചോരാഃ പ്രവാസിനോ ഗ്രാമ്യാഃ
ദ്രേക്കാണൈഃ സ്വഗൃഹപാ ജ്ഞേയാ വസ്ത്രാദിഭൂഷണൈർയുക്താഃ. ൧൨

ലഗ്നദ്രേക്കാണം ശൈലം ജലം ഇവകളുടെ സമീപസ്ഥങ്ങളായിരുന്നാൽ ചോരൻ ശൈലത്തിന്റേയോ ജലത്തിന്റേയോ സമീപത്തിൽ വസിക്കുന്നവനായിരിക്കും. ദ്രേക്കാണങ്ങൾക്കു പറഞ്ഞിട്ടുള്ള വസ്ത്രഭൂഷണാദികളെ ധരിക്കുന്നവനായിരിക്കും ചോരൻ എന്നു പറഞ്ഞുകൊൾകയും വേണം.

## ദ്രവ്യസ്വഭാവം.

ഹ്രസ്വം കേന്ദ്രേ ദ്രവ്യം ത്രികോണചതുരശ്രഗൈർഗ്രഹൈർദീർഘം
കണ്ടൂർദ്ധ്വപൃഥു സ്വാംശാലയേഷു സമരിദ്രമന്യേഷു. ൧൩

കേന്ദ്രങ്ങളിൽ നിൽക്കുന്ന ഗ്രഹങ്ങളെക്കൊണ്ട് ദ്രവ്യം ഹ്രസ്വമെന്നും നാല്, അഞ്ച്, എട്ട്, ഒമ്പത് ഈ ഭാവങ്ങളിൽ നിൽക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു ദീർഘമെന്നും സ്വക്ഷേത്രത്തിലോ സ്വാംശകത്തിലോ നിൽക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു വിസ്താരമുള്ളതെന്നും ശേഷം രാശികളിൽ നിൽക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു രന്ധ്രമുള്ളതെന്നും പറഞ്ഞുകൊള്ളണം.

ആദൌ ചതുരശ്രകം സ്യാദ്ദ്രേക്കാണേ മധ്യഗൈസ്ത്രികോണാകൃതി
രാശ്യവസാനേ വൃത്തം സ്വരൂപതുല്യം ഗ്രഹൈർവാ സ്യാത്. ൧൪

രാശിയുടെ ആദ്യദ്രേക്കാണത്തിൽ നിൽക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു ദ്രവ്യം ചതുരശ്രം എന്നും മധ്യദ്രേക്കാണത്തിൽ നിൽക്കുന്ന ഗ്രഹങ്ങളെക്കൊണ്ട് ത്രികോണാകൃതിയിലുള്ളതെന്നും അന്ത്യദ്രേക്കാണത്തിൽ നിൽക്കുന്ന ഗ്രഹങ്ങളെക്കൊണ്ട് വൃത്താകൃതി എന്നും പറയണം. സൂര്യാദിഗ്രഹങ്ങൾക്കു പറഞ്ഞിട്ടുള്ള വൃത്താദിസ്വരൂപത്തോടു തുല്യമാണ് ദ്രവ്യമെന്നും പറയാം.

സ്വാംശക്ഷേത്രഗതേഷു ഗ്രഹേഷ്വാത്മീയമാദിശേദ്ദ്രവ്യം
സ്വാംശേതരരാശിഗതൈർമിശ്രം ദ്രവ്യം സമാദേശ്യം. ൧൫

ഗ്രഹങ്ങൾ സ്വക്ഷേത്രത്തിലോ സ്വാംശകത്തിലോ നിന്നാൽ ദ്രവ്യം തനിക്കുള്ളതുതന്നെ എന്നും അല്ലാ എങ്കിൽ അന്യന്റെ ദ്രവ്യമെന്നും പറയണം. സ്വക്ഷേത്രസ്ഥിതിയും അന്യക്ഷേത്രാംശകവുമോ അന്യക്ഷേത്രസ്ഥിതിയും സ്വക്ഷേത്രാംശകവുമോ ഉണ്ടായാൽ ദ്രവ്യം സ്വകീയവും പാരകീയവും കൂടിച്ചേർന്നതാണെന്നും പറഞ്ഞുകൊൾക.

ഉദയരാശിയായാൽ ആ നവാംശകസംഖ്യയെ രണ്ടിലും ചരരാശിയായാൽ മൂന്നിലും ഗുണിച്ചിട്ടുവേണം സംഖ്യയെ നിർണ്ണയിക്കുവാനെന്നും അറിഞ്ഞുകൊള്ളണം.

ഇതി കൃഷ്ണീയശാസ്ത്രദൈവജ്ഞ-
വല്ലഭാഖ്യായാം വ്യാഖ്യായാം
സപ്തവിംശോദ്ധ്യായഃ.

---

## അഥ അഷ്ടാവിംശോദ്ധ്യായഃ.



### രാശിരശ്മികൾ.

അജവൃഷധനുഷമീനായതിസ്സിംഹാളിഝഷമകരകുംഭാനാം
തുലലേസ്സപ്തശാധിക ഖന്യ്യാഖ്യശതം രാശ്യധികം. ൧

മേടം ഇടവം ധനു ഈ രാശികളുടെ രശ്മികൾ തൊണ്ണൂറും മകരം കുംഭം മീനം ഈ രാശികളുടെ രശ്മികൾ നൂറും തുലാത്തിന്റെ രശ്മികൾ നൂററിപ്പതിനേഴും ശേഷങ്ങളായ മിഥുനം കർക്കടകം ചിങ്ങം കന്നി വൃശ്ചികം ഈ രാശികളുടെ രശ്മികൾ നൂററിപ്പത്തും ആകുന്നു. ഇതു കൊണ്ടും ദ്രവ്യസംഖ്യാദ്ദിക്കം മുതലായതിനെ പറയാം.

### ഗ്രഹരശ്മികൾ.

ചന്ദ്രസ്യൈകാനവതി ഷ്ഷഷ്ടിർജ്ജീവേ ദ്യുമണേഃ പഞ്ചകൃതിഃ
സപ്തതിരധികാഷഡ്ഭിഃ ശുക്രേ സമധ്യധികാ ചതുർഭിസ്സ്യാൽ. ൨

ചന്ദ്രന്റെ രശ്മികൾ തൊണ്ണൂറും, വ്യാഴത്തിന്റെ രശ്മികൾ അറുപതും ആദിത്യൻ ചൊവ്വാ ശനി രാഹു എന്നീ പാപഗ്രഹങ്ങളുടെ രശ്മികൾ ഇരുപത്തഞ്ചും ശുക്രന്റെ രശ്മികൾ എഴുപത്താറും ബുധന്റെ രശ്മികൾ എഴുപതിനാലും ആകുന്നു.

### രശ്മികളുടെ ഗുണനം.

ദ്വിഗുണം സ്വഗൃഹേ കുര്യാച്ചതുർഗ്ഗുണം സ്വോച്ചവക്രയോരേവം
ത്രിഗുണം ഗ്രഹസ്ത്രികാണേ ഗുണനമതിശേഷേ ഷൾഗുഹാ സംഖ്യം. ൩

സ്വക്ഷേത്രത്തിൽ നില്ക്കുന്ന ഗ്രഹത്തിന്റെ രശ്മികളെ രണ്ടു കൊണ്ടും ഉച്ചത്തിലോ വക്രത്തിലോ നില്ക്കുന്ന ഗ്രഹത്തിന്റെ രശ്മി

കളെ നാലുകൊണ്ടും മൂലത്രികോണത്തിൽ നിൽക്കുന്ന ഗ്രഹത്തിന്റെ രശ്മികളെ മൂന്നുകൊണ്ടും ഗുണിക്കണം. ശേഷം രാശികളിൽ നിൽക്കുന്ന ഗ്രഹത്തിന്റെ രശ്മികളെ ഗുണിക്കയും വേണ്ട. അതാതു സംഖ്യയെ മാത്രം പറഞ്ഞാൽ മതി എന്നു സാരം.

### രശ്മികളുടെ ഹരണം.

ഹിത്വാസ്തമേഷുവും പഞ്ചകമായുഷി ചതുർത്ഥമദനാനാം
ശത്രുക്ഷേത്രിതമായേ മായാഭസ്വഹാനിരന്യത്ര. ൫

സ്വോച്ചത്രികോണപഞ്ചഷ്ടമാദ്യാഃ എന്ന ശ്ലോകത്തിൽ ഹരണം ചെയ്യാൻ പറഞ്ഞിട്ടുള്ളതുപോലെ തന്നെ ഇവിടെ രശ്മികളുടെയും ഹരണം ചെയ്യണം. എങ്ങനെയെന്നാൽ ഏഴാമെടത്തു നില്ക്കുന്ന പാപഗ്രഹത്തിന്റെ രശ്മിയുടെ ആറിലൊന്നും അഷ്ടമത്തിൽ നിൽക്കുന്ന പാപന്റെ രശ്മിയുടെ അഞ്ചിലൊന്നും ഒമ്പതിൽ നിൽക്കുന്ന പാപഗ്രഹത്തിന്റെ രശ്മിയുടെ നാലിലൊന്നും പത്തിൽ നിൽക്കുന്ന പാപഗ്രഹത്തിന്റെ രശ്മിയുടെ മൂന്നിലൊന്നും പതിനൊന്നിൽ നിൽക്കുന്ന പാപഗ്രഹത്തിന്റെ രശ്മിയുടെ പകുതിയും പന്ത്രണ്ടിൽ നിൽക്കുന്ന ഗ്രഹത്തിന്റെ രശ്മി മുഴുവനും കളയേണമെന്നു സാരം. ഇതരസ്ഥാനങ്ങളിൽ നിൽക്കുന്ന ശുഭഗ്രഹങ്ങളുടെ രശ്മികൾക്കു മേല്പറഞ്ഞ സംഖ്യയുടെ പകുതിവീതം കളഞ്ഞാൽ മതിയാകും. എങ്ങിനെയെന്നാൽ ഏഴാമെടത്തു നിൽക്കുന്ന ശുഭഗ്രഹത്തിന്റെ രശ്മിയുടെ പന്ത്രണ്ടിലൊന്നും അഷ്ടമത്തിൽ നില്ക്കിൽ പത്തിലൊന്നും ഒമ്പതിൽ നില്ക്കിൽ എട്ടിലൊന്നും പത്തിൽ നില്ക്കിൽ ആറിലൊന്നും പതിനൊന്നിൽ നില്ക്കിൽ നാലിലൊന്നും പന്ത്രണ്ടിൽ നില്ക്കിൽ പകുതിയും കളയണമെന്ന അറിഞ്ഞുകൊൾക. ഇവിടെ ഉച്ച രശ്മികൾക്കു മറ്റു ഗുണനങ്ങളോ ഹരണങ്ങളോ ചെയ്യേണ്ടതുമില്ല.

ഇതി കൃഷ്ണീയശാസ്ത്രേ

ദൈവജ്ഞവല്ലഭാഖ്യായാം വ്യാഖ്യായാം

അഷ്ടാവിംശോദ്ധ്യായഃ



# അഥ ഏകോനത്രിംശോദ്ധ്യായഃ



## നഷ്ടവിശേഷം.

പുനരപി നഷ്ടവിശേഷാ യോഗവിശേഷേണ കീർത്ത്യതേ സകലാഃ
മേഷവിലഗ്നേ ശശിനാ ഭൗമഃ കടകം ച വൈ നഷ്ടം. ൧

അനന്തരം ഈ അദ്ധ്യായത്തിൽ യോഗവിശേഷമനുസരിച്ച് നഷ്ടദ്രവ്യവിശേഷത്തെ പറയുന്നു. ലഗ്നം മേടമായിരിക്കയും അവിടെ ചന്ദ്രൻ നിൽക്കുകയും ചെയ്താൽ മോഷണംപോയ ദ്രവ്യം പുത്രന്റെ വളയോ കട്ടകമോ ആണെന്നു പറയണം.

ഉദ്യാനപുഷ്പരത്നം സൂര്യയുതേ ഹേമജാലമഥ കടകം
ഭൃഗുണാഥ വസ്ത്രം സ്വർണ്ണം മാത്രാഥവാ നീതം. ൨

ലഗ്നം മേടമായിരിക്കയും അവിടെ സൂര്യൻ നില്ക്കുകയും ചെയ്താൽ പല വിധത്തിലുള്ള സ്വർണ്ണവും വളയും മോഷണം പോയി എന്നും, അവിടെ ശുക്രൻ നിന്നാൽ സ്വർണ്ണവും വസ്ത്രവും മോഷണം പോയി എന്നും ആ ദ്രവ്യങ്ങളെ മാതാവോ സഹോദരിയോ അപഹരിച്ചു പൂമാവിലുള്ള പൊയ്കയിൽ (മാവിലുള്ള കളത്തിൽ) സ്ഥാപിച്ചിട്ടുണ്ടെന്നും പറഞ്ഞുകൊൾക.

കനകം ഗുരുണായുക്തേ നഷ്ടം മൃതിസംഭ്രമേഗ്നിയോഗേവാ
പ്രതിവേശിനാഗൃഹീതം ദ്വിജേന കനകോജ്ജ്വലാംഗേന. ൩

ലഗ്നം മേടമായിരിക്കയും അവിടെ വ്യാഴം നിൽക്കയും ചെയ്താൽ മോഷണം പോയതു സ്വർണ്ണം ആണെന്നും അതു മരണവിഷയമായോ അഗ്നിവിഷയമായോ ഉള്ളോരു പടിപ്പുരത്തിൽ വന്നുചേരിയവനും സ്വർണ്ണവർണ്ണമുള്ള ശരീരത്തോടുകൂടിയവനും ആയ ഒരു ബ്രാഹ്മണനാണ് അപഹരിച്ചതെന്നും പറയാം.

## മേടലഗ്നദ്രവ്യങ്ങൾ.

സൗരേണ മേഷലഗ്നേ ത്ര്യക്ഷോപണാനി നിഹിതാനി
ദാസ്യാപ്രതിവേശികയാ ഹൃതാനി താനീതി വക്തവ്യം. ൪

ലഗ്നം മേടമായിരിക്കയും അവിടെ ശനി നില്ക്കുകയും ചെയ്താൽ മോഷണംപോയതു മുക്കണ്ണു വെള്ളി കൊണ്ടുണ്ടാക്കീട്ടുള്ള ഒരു വക നാണ്യങ്ങൾ (അല്ലെങ്കിൽ ഇന്നത്തെ വെള്ളിരൂപകൾ) ആണെ

ദ്രവ്യം വസ്ത്രമാണെന്നും ചൊവ്വാ നോക്കിയാൽ സ്വൎണ്ണമാണെന്നും ശനി നോക്കിയാൽ ഇരുമ്പാണെന്നും വ്യാഴം നോക്കിയാൽ സ്വൎണ്ണമാണെന്നും ആദിത്യൻ നോക്കിയാൽ ചതുഷ്പാത്താണെന്നും ചന്ദ്രൻ നോക്കിയാൽ വസ്ത്രമാണെന്നും പറയാം.

യമബുധദൃഷ്ടേ ജാതേ സ്വൎണ്ണമിതരൈൎബ്ബുധോ മിഥുനലഗ്നേ
വാച്യം ഗ്രഹൈഃ പ്രമാണം പ്രവേശരൂപാലയാകാരൈഃ. ൨൦

ലഗ്നം മിഥുനമായിരിക്കുകയും ശനിയും ബുധനുംകൂടി നോക്കുകയും ചെയ്താൽ ദ്രവ്യം സ്വൎണ്ണമാണെന്നുപറയണം. മിഥുനത്തിൽനിൽക്കുകയും നോക്കുകയും ചെയ്യുന്ന മറ്റു ഗ്രഹങ്ങളെക്കൊണ്ടും ഈ പറഞ്ഞപ്രകാരം പ്രവേശം രൂപം വാസം ആകൃതി മുതലായവയെയും യഥാവിധി വിവരിച്ചു പറഞ്ഞുകൊൾകയും വേണം.

കൎക്കടകലഗ്നദ്രവ്യം.

കൎക്കിണ്യുദയേ പ്രഷ്ടുൎന്നഷ്ടോദ്യാനേ ഗൃഹീതമന്യേന
നഷ്ടം കനകാഭരണം ദാസ്യാദൂഷിതം ജലാശ്രയേ. ൨൧

ലഗ്നം കൎക്കടകമായിരുന്നാൽ പൂങ്കാവിലോ ഉദ്യാനത്തിലോ പോയിരുന്ന സമയം സ്വൎണ്ണാഭരണം ജലസമീപത്തിൽവെച്ചു കളഞ്ഞുപോയി എന്നും അതിനെ ദാസി അപഹരിച്ചു സൂക്ഷിച്ചുവെച്ചിട്ടുണ്ടെന്നും പറയണം.

ശശിനോദിതേ കുളീരേ ജലഗതമത്ര സംസ്ഥിതോദൃഷ്ടേ വാ
പുഷ്പസമീപേ ഭോജ്യൈഃ സുഹൃദ്ഭിരത്ര സമാഗമോ ഭവതി. ൨൨

ലഗ്നം കൎക്കടകമായിരിക്കുകയും അവിടെ ചന്ദ്രൻ നില്ക്കുകയും അല്ലെങ്കിൽ നോക്കുകയും ചെയ്താൽ നഷ്ടദ്രവ്യം ജലഗതമാണെന്നു പറയണം. ആരാമത്തിലുള്ള പുഷ്പങ്ങളുടെ സമീപത്തിൽ ഭോജ്യദ്രവ്യങ്ങളോടുകൂടെ ബന്ധുക്കളുടെ സമാഗമം ഉണ്ടാകുമെന്നും പറഞ്ഞുകൊൾക.

ശുക്രേണ യുതേ നാൎയ്യാ യമേന ദാസ്യാ ദ്വിജേനാൎക്കയോഗേ
വൈശ്യോ ഗുരുണാമുഷിതം ശശിജേന സ്വൎണ്ണകാരേണ. ൨൩

ലഗ്നം കൎക്കടകമായിരിക്കുകയും അവിടെ ശുക്രൻ നില്ക്കുകയും ചെയ്താൽ ചോരൻ സ്ത്രീയാണെന്നും അവിടെ ശനി നിന്നാൽ ദാസിയാണെന്നും ആദിത്യൻ നിന്നാൽ ബ്രാഹ്മണനാണെന്നും വ്യാഴം നിന്നാൽ വൈശ്യനാണെന്നും ബുധൻനിന്നാൽ തട്ടാന്മാരാണെന്നും പറയാം.

ഉദകേ ഭൃഗുണായുക്തേ ശുഷ്കതരാർക്ക ഭൗമസംയുക്തേ
ഉദ്യാനേ ബുധയുക്തേ സ്ഥാനഗ്രഹേ ചന്ദ്രസംയുക്തേ. ൧൩

ലഗ്നം കക്കടകമായിരിക്കയും അവിടെ ശുക്രൻ നില്ക്കയും ചെയ്താൽ കളവുപോയ ദ്രവ്യം വെള്ളത്തിലുണ്ടെന്നും അവിടെ ആദിത്യനോ ചൊവ്വായോ നിന്നാൽ പൊട്ടക്കുളത്തിലുണ്ടെന്നും ബുധൻനിന്നാൽ പൂങ്കാവിലുണ്ടെന്നും ചന്ദ്രൻനിന്നാൽ കളിപ്പുരയിൽ (കളപ്പുരയിൽ) ഉണ്ടെന്നും പറഞ്ഞുകൊൾക.

ശശിവീക്ഷിതേ ഹിരണ്യം ബുധേന സഹവീക്ഷണേ മണിർമുക്താ
ലോഹോപസ്കരമസിതേ നാനാരത്നാനി ശുക്രേണ. ൧൪

ലഗ്നം കക്കടകമായിരിക്കയും ചന്ദ്രൻ നോക്കുകയും ചെയ്താൽ കളവുപോയ ദ്രവ്യം സ്വർണ്ണമാണെന്നും ബുധൻ നോക്കിയാൽ മുത്തുമണിയാണെന്നും ശനി നോക്കിയാൽ ഇരുമ്പും ഗൃഹോപകരണങ്ങളുമാണെന്നും ശുക്രൻ നോക്കിയാൽ വസ്ത്രമാണെന്നും പറഞ്ഞുകൊൾക.

ഹിബുകേ നിധാനമുക്തം കാമേ മേഷൂരണേ ഹിരണ്യംന്യസ്തം
ജാമിത്രചോപസ്കരമോജഗ്രഹവർജ്ജിതേഷു നാനാ. ൧൫

ലഗ്നം കക്കടകമായിരിക്കയും അവിടെ ഗ്രഹമില്ലാതെ വരികയും ചെയ്താൽ കേന്ദ്രത്തിൽ നില്ക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു ദ്രവ്യത്തെ പറയേണ്ടതാകുന്നു. നാലാമെടത്തു നില്ക്കുന്ന ഗ്രഹത്തെക്കൊണ്ടു നിധിയെയും ലഗ്നംകൊണ്ടു കാമത്തെയും പത്താമെടംകൊണ്ടു സ്വർണ്ണത്തെയും ഏഴാമെടംകൊണ്ടു ഗൃഹോപകരണത്തെയും പറഞ്ഞുകൊള്ളണം.

## സിംഹലഗ്നദ്രവ്യം.

സിംഹസ്യാദ്യേ വിലഗ്നേ കനകം മദ്ധ്യേ ഹിരണ്യമിതി വാച്യം
അന്ത്യേ രജതം ത്രിതയേ ഗ്രഹരഹിതേ സ്യുർദ്രവ്യാണീയം. ൧൬

ലഗ്നം ചിങ്ങത്തിൽ ആദ്യദ്രേക്കാണമായിരുന്നാൽ കളവുപോയ മുതൽ കനകമാണെന്നും മദ്ധ്യദ്രേക്കാണമായാൽ സ്വർണ്ണമാണെന്നും അന്ത്യദ്രേക്കാണമായാൽ വസ്ത്രമാണെന്നും പറഞ്ഞുകൊള്ളണം. ഇവിടെ ചിങ്ങത്തിൽ ഗ്രഹം നില്ക്കുന്നില്ലെങ്കിൽ ഈ പറഞ്ഞപ്രകാരമാണ് ദ്രവ്യനിർണ്ണയം ചെയ്യേണ്ടതെന്നും അറിഞ്ഞുകൊൾക.

കനകം താമ്രം രജതം മണിലോഹസകാംസ്യപാത്രസീസാദി
ആദിത്യഭൗമസുരഗുരുബുധമന്ദശശിശുക്രസംയുക്തേ. ൧൭

ലഗ്നം ചിങ്ങമായിരിക്കയും അവിടെ ആദിത്യൻ നില്ക്കുക

## ശേഷലഗ്നദ്രവ്യം.

സംയോഗോൽപാദിശരീരേ ചരാത്മജാദ്യസ്ഥിരേ പാദാഃ
മേഷവൃഷസ്ഥമാംസാശിർവൃഷേണതുല്യസ്തുലാഫലാദ്യഃ. ൯൨

കന്യാമിഥുനേനസമം ധനുഷാമീനോ ഗൃഹേണ ഫലാഃ
സപാദശംചന്ദ്രഃ പശ്യേൽ സുവർണ്ണമാദിത്യർശനേസ്താമ്രം ൯൩

ഗുരുവീക്ഷണേ സുവർണ്ണം ഭൃഗുണാ നാസ്ത്യാക്തിരാതകാന്ത്യം
ശുക്രാംശേ ഭൃഗുദ്രവ്യോ നാരീപുരുഷാത്മതാമ്രമർക്കേണ. ൯൪

ലഗ്നം ഉഭയരാശിയായാൽ ചോരൻ സമീപവാസി എന്നും ചരരാശിയായാൽ ദൂരസ്ഥനെന്നും സ്ഥിരരാശിയായാൽ സ്വഗൃഹത്തിൽതന്നെ ഉള്ളവനെന്നും പറയണം. ഇവിടെ മേടം മുതലായ ചിലരാശികളുടെ ദ്രവ്യങ്ങളെ മാത്രമാണല്ലോ മുൻപ് പറഞ്ഞിട്ടുള്ളൂ. ഇതിൽ പറഞ്ഞിട്ടില്ലാത്തരാശികളിൽ വൃശ്ചികത്തെ മേടത്തെപ്പോലെയും തുലാത്തിനെ ഇടവത്തെപ്പോലെയും ധനുവിനെ മിഥുനത്തെപ്പോലെയും മീനത്തെ ധനുവിനെപ്പോലെയും കർക്കടകത്തെ മകരത്തിനെപ്പോലെയും വിചാരിച്ചു മുമ്പുപറഞ്ഞപ്രകാരം ഉള്ള ഗ്രഹയോഗദൃഷ്ടികൾക്കനുരൂപമായ ദ്രവ്യങ്ങളെ ചിന്തിച്ചുകൊള്ളണം. ചന്ദ്രൻ തന്റെ അംശകത്തെനോക്കിയാൽ ദ്രവ്യം സുവർണ്ണവും ആ അംശത്തെത്തന്നെ ആദിത്യൻ നോക്കിയാൽ ചെമ്പും വ്യാഴം നോക്കിയാൽ സുവർണ്ണവും ശുക്രൻ നോക്കിയാൽ സ്ത്രീയും ശനിനോക്കിയാൽ മറ്റുസാമാനവും ആണെന്നുപറയാം. ശുക്രൻ തന്റെ അംശകത്തെനോക്കിയാൽ ദ്രവ്യം സ്ത്രീ പുരുഷന്മാരും ആദിത്യൻ നോക്കിയാൽ താമ്രവും ആയിരിക്കും.

ചന്ദ്രാത്മജേനാപാദനാ മൂഢപതിർദ്രവ്യേഷ്വോദവസ്ത്രം
ഗുരുഭൗമാഭ്യാം ദ്രവ്യേ സുവർണ്ണമുശനോംശകേ വിനിർദ്ദിഷ്ടം. ൯൫

ശുക്രാംശകത്തെ ബുധൻ നോക്കിയാൽ കളവുപോയ ദ്രവ്യം വാഹനമാണെന്നും ചന്ദ്രൻ നോക്കിയാൽ വസ്ത്രമാണെന്നും വ്യാഴമോ ചൊവ്വായൊ നോക്കിയാൽ സുവർണ്ണമാണെന്നും പറഞ്ഞുകൊള്ളണം.

ആര്യാംശകേ സുവർണ്ണം ഗുരുണാ രവിവീക്ഷിതേ കനകം
ശശിനാദൃഷ്ടകുലവസ്ത്രം ഭൃഗുഭൗമാഭ്യാം ച കാഞ്ചനാദ്ദ്രവ്യേ. ൯൬

വ്യാഴം തന്റെ അംശകത്തെ നോക്കിയാൽ കളവുപോയ ദ്രവ്യം സുവർണ്ണമായിരിക്കും. അവിടെത്തന്നെ ആദിത്യൻ നോക്കിയാൽ നഷ്ട ദ്രവ്യം കനകമായിരിക്കും. അതുപോലെ തന്നെ ചന്ദ്രദൃഷ്ടിയുണ്ടായാൽ ദ്രവ്യം വസ്ത്രമാണെന്ന് പറയണം. ശുക്രനും ചൊവ്വായും നോക്കിയാൽ ദ്രവ്യം സുവർണ്ണമായിരിക്കുകയും ചെയ്യും.

ഭൌമസ്ഥംസ്ഥിതോ ദൃഷ്ടോ വിഭാഗഭാണ്ഡം ചകാസ്യകൃതം
ഭൌമസ്യാംശംപശ്യേൽ കനകംസൂര്യോഗ്രതഃ താൽകതതേ. ൨൮

വ്യാഴത്തിന്റെ അംശകത്തെ ശനി നോക്കിയാൽ വിഭാഗപാത്രവും മരംകൊണ്ടുണ്ടാക്കിയ പാത്രവും കളവുപോയി എന്ന് പറയണം. കുജന്റെ അംശകത്തിൽ കുജൻ നോക്കിയാലും ആദിത്യനോ വ്യാഴമോ നോക്കിയാലും കളവുപോയത് സ്വർണ്ണമാണെന്ന് പറഞ്ഞുകൊൾക.

ഇന്ദുദൃഷ്ടേ കുജാംശേ വസ്ത്രം ഭൌമസ്ത്വാംശംഗ്രഹന്താതീം
സ്വാംശംവീക്ഷകേഭാക്കിർല്ലോഹംസൂര്യേക്ഷണേ താമ്രം. ൨൯

കുജാംശകത്തിൽ ചന്ദ്രദൃഷ്ടിയുണ്ടായാൽ കളവുപോയത് വസ്ത്രവും ചൊവ്വാ നോക്കിയാൽ താമ്രവും ശുക്രൻ നോക്കിയാൽ സ്ത്രീയും ആണെന്ന് പറയണം. ശനിയുടെ അംശകത്തിൽ ശനിയുടെ ദൃഷ്ടിയുണ്ടായാൽ ദ്രവ്യം ഇരുമ്പും ആദിത്യന്റെ ദൃഷ്ടിയുണ്ടായാൽ വൃക്ഷജമായ ദ്രവ്യവുമായിരിക്കും.

ചന്ദ്രേണമന്ദാംശസ്ഥേ ഗുരുണാദൃഷ്ടേ പ്രവാളമിതിവാച്യം
പ്രാഭൃത്യാഭരണാനി കുജേനാതിപൂർണ്ണസന്ദൃഷ്ടേ. ൩൦

ശനിയുടെ അംശകം ചന്ദ്രദൃഷ്ടമായാൽ കളവുപോയ ദ്രവ്യം വൃത്താകൃതിയിലുള്ളതാണെന്നും ഗുരുദൃഷ്ടമായാൽ പവിഴം എന്നും കുജദൃഷ്ടമായാൽ ആഭരണങ്ങളെന്നും പറഞ്ഞുകൊള്ളണം. ഇങ്ങിനെ രാശിഗ്രഹയോഗദൃഷ്ടികളെക്കൊണ്ട് പലപ്രകാരമായുള്ള ദ്രവ്യങ്ങളുടെ ലക്ഷണത്തെ ഇവിടെ വിവരിച്ചു. സാധാരണപ്രശ്നം നഷ്ടപ്രശ്നം മുഷ്ടിപ്രശ്നം മുതലായ എല്ലാ പ്രശ്നങ്ങളിലും ഇതുകൊണ്ടാണ് ദ്രവ്യങ്ങളെ നിരൂപിക്കേണ്ടത്. ഇങ്ങിനെ പലവിധത്തിലും പലരൂപത്തിലുമുള്ള ദ്രവ്യങ്ങളുടെ രൂപത്തെ പറഞ്ഞതിൽ പലതും അന്യോന്യവിരോധമായി വരാനിടയുണ്ട്. അവിടെയെല്ലാം യോഗത്തിന്റെയും ബലത്തിന്റെയും ആധിക്യമനുസരിച്ചാണ് ദ്രവ്യത്തെ നിർണ്ണയിക്കേണ്ടത്. രണ്ടുമൂന്നുലക്ഷണങ്ങൾ യോജിച്ചുവന്നാൽ അതിനെത്തന്നെ സ്ഥിരപ്പെടുത്തി പറഞ്ഞുകൊൾകയും വേണം "ഏകേനലക്ഷണേനാപിസന്ദേഹാർത്ഥാനും ന ശക്യതേ തസ്മാൽബഹുഭിരൈവർല്ലക്ഷ്യലക്ഷണൈർന്നിർദ്ദിശേൽ ബുധഃ" എന്നും "സ്ഫുടമിഹബഹുഭിശ്ചിന്ത്യം പാദയോഗാൽ" എന്നും ഉള്ള അഭിയുക്തവചനങ്ങൾ സർവ്വത്ര സ്മരണീയങ്ങളാകുന്നു.

ഇതി കൃഷ്ണീയശാസ്ത്രേ
ദൈവജ്ഞവല്ലഭാഖ്യായാം വ്യാഖ്യായാം
ത്രിംശോദ്ധ്യായഃ.

മയാ അക്ഷരത്തെയാണ് പറയേണ്ടതു്. ഇവിടെ പൂർവ്വശാസ്ത്രങ്ങളിൽ ഒന്നങ്ങൾ പ്രായേണ സംസ്കൃതഭാഷയിലും തമിഴ് അക്ഷരങ്ങൾ ഉപയോഗിച്ചു വന്നിരുന്നതുകൊണ്ടാണ് മേൽപറഞ്ഞ വർഗ്ഗാക്ഷരങ്ങളിൽ ആദ്യാക്ഷരത്തെയും അന്ത്യാക്ഷരത്തെയും മാത്രമായ് ആ പക്ഷത്തിൽ സ്വീകരിക്കേണ്ടതു്. അതിനെയായാലും അകാരാദി സ്വരാക്ഷരങ്ങൾ മുഴുവൻ ആദിത്യന്റേതായിത്തന്നെ വരും. എന്നാൽ അല്പം വ്യത്യാസമില്ലെന്നുമില്ല. അതിനെ പറയാം. അ ആ ഇ ഈ ഉ ഊ എ ഏ ഐ ഒ ഓ ഔ എന്നീ പന്ത്രണ്ടക്ഷരങ്ങൾ ആദിത്യന്റേതാകുന്നു എന്ന സാരം. ക ങ വരെയും കുജന്റേ; ച ഞ വരെയും ശുക്രന്റേ; ട ണ വരെയും ബുധന്റേ; ത ന വരെയും വ്യാഴത്തിന്റേ; പ മ വരെയും ശനിയുടെ; യ ര ല വ നാലും ചന്ദ്രന്റേ; ശ ഷ സ ഹ നാലും രാഹുവിന്റെ. ഇങ്ങിനെയാകുന്നു ക്രമം. ഇവിടെ കകാരാദികൾ രാശിയുടെ പൂർവ്വഖണ്ഡത്തിൽ നിന്നാൽ വർഗ്ഗത്തിലെ ആദ്യക്ഷരമായ കകാരവും അന്ത്യഖണ്ഡത്തിൽനിന്നാൽ അന്ത്യാക്ഷരമായ ങകാരവുമാണ് ഗ്രഹിക്കേണ്ടതെന്നും അറിഞ്ഞുകൊള്ളേണം. ഗ്രഹയോഗങ്ങളിൽവെച്ചു് ബലമുള്ളതിന്റെ അക്ഷരത്തെ പറഞ്ഞുകൊള്ളുകയും വേണം. ഇവിടെ ലഗ്നാധിപാംശകാധിപതിക്കു ബലമുണ്ടെങ്കിൽ ആ അക്ഷരം മുഖ്യാക്ഷരമായിരിക്കുകയും ചെയ്യും.

ഹോരാമാത്രവശാദ്വാ യാവന്തോ ഗ്രഹാ നിരീക്ഷന്തേ
യാവന്തോ വാ പാർശ്വഗതാശ്ചോരസംഖ്യാ താവന്തഃ. ൩

ബലമുള്ള പ്രശ്നലഗ്നത്തിലോ ആരൂഢത്തിലോ എത്ര ഗ്രഹങ്ങളാണ് നോക്കുന്നതു്. അത്ര അക്ഷരങ്ങൾ ചോരന്റെ പേരിനുണ്ടാകുമെന്ന പറയണം. ആരൂഢത്തിന്റേയോ ഉദയത്തിന്റേയോ കേന്ദ്രങ്ങളിൽ എത്ര ഗ്രഹങ്ങൾ നിൽക്കുന്നുവോ അത്ര അക്ഷരമുണ്ടെന്നും പറയാവുന്നതാണ്.

## ചോരനാമകഥനം.

അഥവാശേഷചരാംശാ നിഹതംകേന്ദ്രം മേവൽഗ്രഹൈഃക്രമശഃ
ഗണയേന്നാമം രവികുജശുക്രബുധഗുരുസൗരശശിനാമ്നി. ൧

അല്ലാത്തപക്ഷം പ്രശ്നകാലത്തിലെ തൽക്കാലലഗ്നത്തെ കലയാക്കി ചോരരാംശ്ലേഷചരാംശയുടെ അംഗുലംകൊണ്ട് ഗുണിച്ചു ഏഴുകൊണ്ടു ഹരിച്ചു ശിഷ്ടം എത്രയോ അത്രകൊണ്ടു ആദിത്യൻ, കുജൻ, ശുക്രൻ, ബുധൻ, വ്യാഴം, ശനി, ചന്ദ്രൻ എന്നീ ഗ്രഹങ്ങളെ എണ്ണി മുൻവിവരിച്ചപ്രകാരം ഗ്രഹാക്ഷരത്തെ നിശ്ചയിച്ചും ചോരന്റെ നാമാക്ഷരത്തെ പറയാവുന്നതാണ്. ലഗ്നസ്ഫുടം വളരെ സൂക്ഷ്മമാണെങ്കിൽ മാത്രമേ ഈ വിധം പറയുവാൻ സാധിക്കയുമുള്ളു.

സരിച്ച് പുരാണാരംഭാപൂർവ്വകം പരിശീലിച്ചാൽ എന്തൊരുപ്രകാരം സ്വാർത്ഥസാധകങ്ങളായി ഭവിക്കുമോ അതുപോലെതന്നെയാണ് വിധിപ്രകാരം പഠിക്കുന്ന ജ്യോതിശ്ശാസ്ത്രത്തിന്റെയും സ്ഥിതി. ജ്യോതിശ്ശാസ്ത്രം വിധിപ്രകാരം പഠിച്ചാൽ പറയുന്ന ഫലം ഒരിക്കലും തെറ്റുകയില്ലെന്നും സാംഗ്രഹപൂർവ്വം ഗുരുപൂജ മുതലായ ചെയ്യാതെയും വിധിപ്രകാരം അല്ലാതെയും അസ്ഥിരബുദ്ധിയോടുകൂടിയും പഠിക്കുന്ന ജ്യോതിശ്ശാസ്ത്രം ഫലപ്രദമല്ലെന്നും സാരം.

സർവ്വസ്യാദേശസ്യ ലാഭാലാഭാദികസ്യ പാത്രം
ഏവം സംഗൃഹീതമിദം ജനയതി ഹി യശോർത്ഥസംസിദ്ധിം. ൯

ലാഭാലാഭം ജയാജയം മുതലായ എല്ലാ ഇഷ്ടാനിഷ്ടഫലങ്ങളെ പറയുന്നതിനും ഈ ശാസ്ത്രം ഏറ്റവും പാത്രമായിരിക്കും. വഴിപോലെ അഭ്യസിക്കുന്ന ഈ ജ്യോതിശ്ശാസ്ത്രം യശസ്സിനെയും അർത്ഥസിദ്ധിയെയും ചെയ്യുകയും ചെയ്യും. ചതുർവ്വർഗ്ഗഫലപ്രദമെന്ന മറ്റു ആചാര്യന്മാരും സമ്മതിക്കുന്നുണ്ട്.



വ്യാകരണാദിഷഡംഗേഷു പരിഗതതത്ത്വസ്യ ദൈവശാസ്ത്രവിദഃ
കൃഷ്ണസ്യ കൃതിരഭിനന്ദതാമേനാം കൃഷ്ണീയമിതി നാമ്നാ. ൰

ജ്യോതിശ്ശാസ്ത്രജ്ഞശിരോമണിയും വ്യാകരണാദി മറ്റു വേദാംഗങ്ങളിലും നിപുണനും അഖിലലോകനമസ്കൃതനുമായ കൃഷ്ണാചാര്യന്റെ കൃതിയും പ്രശ്നവിഷയത്തിൽ അത്യന്തോപയോഗിയും ആയ ഒരു ശാസ്ത്രമാകുന്ന കൃഷ്ണീയം എന്ന പ്രകൃതഗ്രന്ഥം എന്നു സാരം.

ഇതി കൃഷ്ണീയശാസ്ത്രേ
ദൈവജ്ഞവല്ലഭാഖ്യായാം വ്യാഖ്യായാം
ദ്വാത്രിംശോദ്ധ്യായഃ സമാപ്തഃ.

---

## അഥ പരിശിഷ്ടാദ്ധ്യായഃ.

---

### ദ്രേക്കാണസ്വരൂപം.

കൃഷ്ണീയം എന്ന പ്രകൃതഗ്രന്ഥത്തിൽ പല സ്ഥലങ്ങളിലും ദ്രേക്കാണസ്വരൂപങ്ങൾകൊണ്ടു ഫലാദേശം ചെയ്യാൻ പറഞ്ഞിട്ടുണ്ട്. മൂലത്തിൽ അതിനെക്കുറിച്ചു യാതൊന്നും പറഞ്ഞിട്ടില്ല. അതിനാൽ വരാഹമിഹിരാചാര്യരുടെ ബൃഹജ്ജാതകമെന്ന ഹോരാശാസ്ത്രത്തിൽ

ഷം അടിനെപ്പോലെയും മുതൽകാളയെപ്പോലെയുമിരിക്കും. മുഷിഞ്ഞ വസ്ത്രത്തെയാണ് ധരിക്കുന്നത്. വിശപ്പു അധികമായിരിക്കും. കന്നു പൂട്ടുവാനും വണ്ടി അടിക്കുവാനും സാമർത്ഥ്യമുള്ളവനാണ്. കൃഷിഭൂമികൾ ധാന്യങ്ങൾ ഗൃഹങ്ങൾ പശുക്കൾ കലാവിദ്യകൾ ഇതുകളെ അറിയുന്നവനുമാകുന്നു.

ദ്വിപസമകായഃ പാണ്ഡുരദംഷ്ട്രഃ
ശരഭസമാനഃ പിംഗലമൂർത്തിഃ
അവിരതഭാവാദ്വ്യാകുലചിത്തോ
വൃഷഭവനസ്യപ്രാന്ത്യദൃക്കാണഃ. ൩

ഇടവംരാശിയുടെ അന്ത്യദ്രേക്കാണം പുരുഷനാകുന്നു. ശരീരം ആനയെപ്പോലെയിരിക്കും. വെളുത്ത പല്ലുകളോടുകൂടിയവനാണ് (ദംഷ്ട്രകൾ ഉള്ളവനെന്നുമാകാം) ശരഭം എന്ന മൃഗത്തിനെപ്പോലെ വേഗമുണ്ട്. ശരീരം പിംഗലവർണ്ണമാണ്. രോമങ്ങൾ ചെമ്മരിയാടിൻെറ രോമംപോലെ നീളമുള്ളവയും ഇടതൂർന്നവയും നാനാവർണ്ണങ്ങളുമായിരിക്കും. മനസ്സിന്നു വ്യഗ്രതയും അസ്വാസ്ഥ്യമുള്ളവനാണ്.

സൂച്യാശ്രിതം സമഭിവാഞ്ഛതി കർമ്മനാരീ-
രൂപാന്വിതാഭരണകാര്യകൃതാദരാ ച
ഹീനപ്രജോച്ഛ്രിതഭുജർത്തുമതീത്വദാഗ-
ദ്യം തൃതീയഭവനസ്യ വദന്തി തജ്ജ്ഞാഃ. ൪

മിഥുനംരാശിയുടെ ആദ്യദ്രേക്കാണം സ്ത്രീയാകുന്നു. സൂചികൊണ്ടു തുന്നൽ മുതലായ പ്രവൃത്തികളെ ചെയ്യാനാഗ്രഹിക്കുന്നവളും ആണ്. ഈ സ്ത്രീ നല്ല സൌന്ദര്യമുള്ളവളും ആഭരണകാര്യങ്ങളിൽ അധികമായ ആഗ്രഹമുള്ളവളും നീളം അധികം ഉള്ള കൈകളോടുകൂടിയിരിക്കുന്നവളും സന്താനമില്ലാത്തവളും ആകുന്നു. വിശേഷിച്ചു ഋതുമതി (തീണ്ടാരിയായവളും) യും ആയിരിക്കും.

ഉദ്യാനസംസ്ഥഃ കവചീ ധനുഷ്മാൻ
ശൂരോऽസ്ത്രധാരീ ഗരുഡാനനശ്ച
ക്രീഡാത്മജാലങ്കരണാർത്ഥചിന്താം
കരോതി മദ്ധ്യേ മിഥുനസ്യ ചായം. ൫

മിഥുനംരാശിയുടെ മദ്ധ്യദ്രേക്കാണം ഗരുഡൻെറ മുഖംപോലെയിരിക്കുന്ന മുഖമുള്ള ഒരു പുരുഷനാകുന്നു. ചട്ടയും വില്ലും അമ്പും ധരിച്ചു ഉദ്യാനത്തിൽ ശൂരതയോടുകൂടെ സ്ഥിതിചെയ്യുന്നു. ക്രീഡാസാധനങ്ങളെയും പുത്രന്മാരെയും ആഭരണത്തെയും ധനത്തെയും സം

കന്നിരാശിയുടെ മദ്ധ്യദ്രേക്കാണം കയ്യിൽ ഗ്രന്ഥം (പുസ്തകം) എഴുതുവാനുള്ള എഴുത്താണിയും (പേനയും) എടുത്തു മുണ്ടു തലയിൽ കെട്ടി തലമൂടി രോമങ്ങൾ നിറഞ്ഞിരിക്കുന്ന ശരീരത്തോടും കറുത്ത നിറത്തോടുംകൂടി കയ്യിൽ വില്ലും ധരിച്ചിരിക്കുന്ന ഒരു പുരുഷനാകുന്നു. വരവുചെലവുസംബന്ധിച്ചുള്ള കണക്കിനെ ചെയ്യുന്നവനുമാണ്.

രോമശിസ്സധ്വരാഃ ശ്രീക്കചാപയുക്തോ സമുദ്രശിതാക്ഷ കേടച് ശിരഃസ്ഥാ
ദേവാലയംസ്ത്രീപ്രസാദപ്രവൃത്താ വദന്തി കന്യാന്ത്യദൃക്കാണസ്ത്രീഭാഗഃ. ൧൮

കന്നിരാശിയുടെ ഒടുവിലത്തെ ദ്രേക്കാണം ഋതുവാകാത്ത സ്ത്രീയാണ്. ഗൌരവർണ്ണമുള്ളവളാണെന്നും പക്ഷാന്തരമുണ്ട്. നല്ല വെള്ളവസ്ത്രത്തെയാണ് ധരിച്ചിരിക്കുന്നത്. ശരീരത്തിന് നീളം അധികം ഉണ്ട്. ഒരു കുടവും ചട്ടുകവും കയ്യിൽ ധരിച്ചിട്ടുണ്ട്. നല്ല ശുദ്ധിയോടുകൂടി ദേവാലയത്തിലേയ്ക്കു (അമ്പലത്തിലേയ്ക്കു) പോകുവാൻ ഒരുങ്ങുന്നവളുമാകുന്നു.

വീഥ്യന്തരാപണഗതഃ പുരുഷസ്തുലാവാ-
ന്മാനോന്മാനകുശലഃ പ്രതിമാനഹസ്തഃ
ഭാണ്ഡം വിചിന്തയതി തസ്യ ച പണ്യമേത-
ദ്രൂപം വദന്തി യവനാഃ പ്രഥമം തുലായാഃ. ൧൯

തുലാരാശിയുടെ ആദ്യദ്രേക്കാണം രാജവീഥിയിലുള്ള അങ്ങാടിത്തെരുവിൽ ത്രാസ്സും പടിയും കയ്യിലെടുത്തു ഒരു മൂലദ്രവ്യത്തെ ഏതുകൊണ്ടാണിതിനെ വിൽക്കേണ്ടതെന്നു വിചാരിച്ചു നിൽക്കുന്നവനും തൂക്കത്തിലും അളവിലും സാമർത്ഥ്യമുള്ളവനും ആയ പുരുഷനാകുന്നു എന്നു യവനാചാര്യന്മാർ പറയുന്നു. ഇവിടെ 'ഭാണ്ഡം വിചിന്തയതി തസ്യ ച പണ്യമൂല്യം', എന്നു പാഠാന്തരം ഉണ്ട്. ആ പക്ഷത്തിൽ ഈ മൂലദ്രവ്യത്തെ എത്രവിലയ്ക്കു വിൽക്കാൻ കഴിയും എന്നർത്ഥമായിരിക്കയും ചെയ്യും.

കലശം പരിഗൃഹ്യ വിനിഷ്പതിതും
സമഭീപ്സതി ഗൃദ്ധ്രമുഖഃ പുരുഷഃ
ക്ഷുധിതസ്തൃഷിതശ്ച കളത്രസുതാൻ
മനസൈതി തുലാധരമദ്ധ്യഗതഃ. ൨൦

തുലാരാശിയുടെ മദ്ധ്യദ്രേക്കാണം കഴുകുപക്ഷിയുടെ മുഖംപോലെയുള്ള മുഖത്തോടുകൂടിയ പുരുഷനാകുന്നു. കയ്യിൽ ഒരു കുടവും ധരിച്ചിട്ടുണ്ട്. എവിടെയോ ഒരേടത്തു പോകുവാൻ ആഗ്രഹിക്കുന്നവനാകുന്നു. വിശപ്പും ദാഹവുംകൊണ്ടു ക്ഷീണിച്ച തന്റെ ഭാര്യ

മയും കുട്ടികളെയും മനസ്സുകൊണ്ടു വിചാരിക്കുന്നവനാകുന്നു. ഇതുകൊണ്ടു ഭാൎയ്യാപുത്രന്മാരോടു വേൎപെട്ടിരിക്കുന്നവനെന്നു സൂചിക്കുന്നു. ഇതു പുരുഷദ്രേക്കാണവും പക്ഷിദ്രേക്കാണവുമാകുന്നു എന്നും അറിഞ്ഞുകൊൾക.

വിഭീഷയംസ്തിഷ്ഠതി രത്നചിത്രോ
വനേമൃഗാൻ കാഞ്ചനതൂണവൎമ്മാ
ധ[illegible]
സ്ഥാ[illegible]ത്യഃ. ൨൭

തുലാം രാശിയുടെ അന്ത്യദ്രേക്കാണം ഭയങ്കരവും മനുഷ്യരൂപവുമാകുന്നു. രത്നങ്ങളെക്കൊണ്ടു ചിത്രമായ സ്വൎണ്ണമയമായ ചട്ടയിട്ടു ആവനാഴികയും വില്ലും ധരിച്ചു കാട്ടിൽ മൃഗങ്ങളെ ഭയപ്പെടുത്തിക്കൊണ്ടു നില്ക്കുകയും ചെയ്യുന്ന പുരുഷനെന്നു വൃദ്ധന്മാർ പറയുന്നു. ഇവിടെ 'കാഞ്ചനതൂണവൎമ്മാ' എന്നതിന്നു 'ഫലാമിഷംവാനരരൂപധാരീ' എന്നൊരു പാഠാന്തരമുണ്ടു. ആ പക്ഷത്തിൽ കായ്കളെയും മാംസത്തെയും ധരിച്ചിരിക്കുന്നതും കുരങ്ങിനെപ്പോലെയുള്ള രൂപത്തോടുകൂടിയതും ആയിരിക്കയും ചെയ്യും. ഇതു മനുഷ്യദ്രേക്കാണവും ചതുഷ്പാദ്രേക്കാണവും ആയുധധാരിയുമാകുന്നു.

വസ്ത്രൈൎവ്വിഹീനാഭരണൈശ്ച നാരീ
മഹാസമുദ്രാൽ സമുപൈതി കൂലം
സ്ഥാനച്യുതാ സൎപ്പനിബദ്ധപാദാ-
മനോരമാ വൃശ്ചികരാശിപൂൎവ്വഃ. ൨൮

വൃശ്ചികരാശിയുടെ ആദ്യദ്രേക്കാണം വസ്ത്രാഭരണങ്ങളില്ലാതെയും പാമ്പുകൾ കാലിന്മേൽ ചുററിപ്പിണഞ്ഞും ഇരിക്കുന്നതായും വലിയ കടലിൽനിന്നു പ്രയാസപ്പെട്ടു കരയിലേക്കു വരുന്നതായും ഉള്ള സ്ത്രീയുടെ രൂപമാകുന്നു. ഇതു കാണുന്നവരുടെ മനസ്സിന്നു സന്തോഷത്തെ ജനിപ്പിക്കത്തക്കവണ്ണം സൌന്ദൎയ്യമുള്ളതാകുന്നു. ഏതോ കാരണവശാൽ സ്വസ്ഥാനത്തിൽനിന്നു ഭ്രംശംവന്നിട്ടാണ് ഈ ഭാവത്തിൽപെട്ടിട്ടുള്ളതു എന്നും അറിഞ്ഞുകൊള്ളണം. ഇതു സ്ത്രീദ്രേക്കാണവും സൎപ്പദ്രേക്കാണവും ആകുന്നു.

സ്ഥാനസുഖാന്യഭിവാഞ്ഛതി നാരീ
ഭൎത്തുഃകൃതേ ഭുജഗാവൃതദേഹാ
കച്ഛപകുംഭസമാനശരീരാ
വൃശ്ചികമദ്ധ്യമരൂപമുശന്തി. ൨൯

വൃശ്ചികംരാശിയുടെ മദ്ധ്യദ്രേക്കാണം പാമ്പുകളെക്കൊണ്ടു ശരീരത്തെ ചുററിക്കൊണ്ടിരിക്കുന്നവളും ഭർത്താവിനുവേണ്ടി നല്ല സുഖവും സ്ഥാനവും കിട്ടണമെന്ന ആഗ്രഹിക്കുന്നവളും ആമയെപ്പോലെ വൃത്താകൃതിയും കുടംപോലെ വലിയതായ വയറും ഉള്ളവളും ആയ സ്ത്രീയാകുന്നു എന്ന ആചാര്യന്മാർ പറയുന്നു. ഇതു സ്ത്രീദ്രേക്കാണവും സർപ്പവേഷ്ടിതദ്രേക്കാണവുമാകുന്നു.

പൃഥുലചിപിടകൂർമ്മക്രോഡവക്ത്രഃ
ശ്വമൃഗശൃഗാലഭീതികാരീ
അവതി മലയാകരപ്രദേശം
മൃഗപതിരന്ത്യഗതശ്ച വൃശ്ചികസ്യ. ൨൪

വൃശ്ചികത്തിന്റെ അന്ത്യദ്രേക്കാണം സിംഹത്തിന്റെ രൂപമാകുന്നു. മുഖം വലിയതും വൃത്താകാരവും മൂക്ക് താണതുമാണ്. പട്ടി, മാൻ പന്നി കുറുക്കൻ എന്നീ മൃഗങ്ങളെയെല്ലാം ഭയപ്പെടുത്തിക്കൊണ്ടു മലയപർവ്വതത്തിന്റെ ചുവട്ടിൽ ചന്ദനമുണ്ടാകുന്ന പ്രദേശത്തെ രക്ഷിക്കുകയും ചെയ്യുന്നു. ഇവിടെ മലയാചലപ്രദേശം എന്ന പാഠാന്തരപ്രകാരം മലയപർവ്വതപ്രദേശത്തെ രക്ഷിക്കുന്ന എന്നർത്ഥത്തെയും ഗ്രഹിച്ചുകൊള്ളണം. ഈ ദ്രേക്കാണം ചതുഷ്പാദവും [illegible] ആരണ്യകവുമാണ്. കൂർമ്മമുഖമെന്നും പാഠാന്തരമുണ്ട്.

മനുഷ്യവക്ത്രോശ്വസമാനകായോ
ധനുർഗ്ഗൃഹീത്വായതമാശ്രമസ്ഥഃ
ക്രതൂപയോഗ്യാനി തപസ്വിനശ്ച
രക്ഷത്യപൂർവ്വോധനുഷസ്ത്രിഭാഗഃ. ൨൫

ധനുരാശിയുടെ ആദ്യദ്രേക്കാണത്തിന്റെ മുഖം മനുഷ്യമുഖം പോലെയും ശരീരം കുതിരയെപ്പോലെയും ആകുന്നു. വലിയ വില്ലിനെ കയ്യിലെടുത്തുംകൊണ്ടു ആശ്രമത്തിൽനിന്നു യാഗത്തിനുപയോഗമുള്ള സാധനങ്ങളെയും തപസ്വിമാരെയും രക്ഷിക്കുന്നു. ഇതു മനുഷ്യമുഖവും ചതുഷ്പാദവുമായ ദ്രേക്കാണമാകുന്നു.

മനോരമാ ചമ്പകഹേമവർണ്ണാ
ഭദ്രാസനേ തിഷ്ഠതി മദ്ധ്യരൂപാ
സമുദ്രരത്നാനി വിഘട്ടയന്തീ
മദ്ധ്യസ്ത്രിഭാഗോ ധനുഷഃ പ്രദിഷ്ടഃ. ൨൬

ധനുരാശിയുടെ മദ്ധ്യദ്രേക്കാണം ചമ്പകത്തിന്റെയും സ്വർണ്ണത്തിന്റെയും നിറവും മനോഹരരൂപവും ഉള്ള സ്ത്രീയാകുന്നു. അതി

സൌന്ദൎയ്യയുക്തയോ വിരൂപയോ അല്ല. സിംഹാസനത്തിലിരിക്കുന്നു. സമുദ്രത്തിലുള്ള രത്നങ്ങളെ വേൎതിരിക്കുകയാകുന്നു പ്രവൃത്തി. സമുദ്രത്തിലുള്ള മുത്തുച്ചിപ്പി മുതലായവയെ ഭേദിച്ചു ശേഖരിക്കുന്നവളെന്നും അൎത്ഥമാകാം. ഈ സ്ത്രീദ്രേക്കാണമാകുന്നു.

കൂൎച്ചീനരഃ കാഞ്ചനതുല്യകായോ
വരാസനേ ദണ്ഡധരോ നിഷണ്ണഃ
കൗശേയകാന്യുദ്വഹതേജിനം ച
തൃതീയരൂപം നവമസ്യ രാശേഃ. ൨൭

ധനുരാശിയുടെ അന്ത്യദ്രേക്കാണം ചമ്പകപ്പൂവിന്റെയും സ്വൎണ്ണത്തിന്റെയും നിറമുള്ളതും പുരുഷരൂപവുമാകുന്നു. അധികമായ താടിമീശകളോടുകൂടിയുമിരിക്കുന്നു. കയ്യിൽ വടിയുമെടുത്തുകൊണ്ടു ശ്രേഷ്ഠമായ ഒരു സിംഹാസനത്തിൽ വസതിചെയ്യുന്നു. പട്ടുവസ്ത്രത്തെയും മൃഗചൎമ്മത്തെയും ധരിച്ചിട്ടുമുണ്ട്. ഈ മനുഷ്യദ്രേക്കാണവും സായുധവും (ദണ്ഡധാരിയും) ആണെന്നു അറിഞ്ഞുകൊൾക.

രോമചിതോ മകരോപമദംഷ്ട്രഃ
സൂകരകായസമാനശരീരഃ
യോക്ത്രകജാലകബന്ധനധാരീ
രൌദ്രമുഖോ മകരപ്രഥമസ്തു. ൨൮

മകരരാശിയുടെ ആദിദ്രേക്കാണം മനുഷ്യരൂപമാകുന്നു. ശരീരത്തിന്റെ അധോഭാഗം (അരയ്ക്കു താഴെഭാഗം) പന്നിയുടെ ശരീരം പോലെയാണ്. മുതലയ്ക്കുള്ളതുപോലെയുള്ള ദംഷ്ട്രകളും ഉണ്ട്. യോക്ത്രകത്തെയും (നുകക്കയറിനെയും) വലയെയും ചങ്ങല മുതലായ ബന്ധനസാധനത്തെയും ധരിച്ചിട്ടുണ്ട്. മുഖം ഭയങ്കരവുമായിരിക്കും. ഈ മനുഷ്യദ്രേക്കാണവും സനിഗളവും ചതുഷ്പദവുമാകുന്നു.

കലാസ്വഭിജ്ഞാബ്ജദളായതാക്ഷീ
ശ്യാമാവിചിത്രാണി വിമാൎഗ്ഗമാണാ
വിഭൂഷണാലംകൃതലോഹകൎണ്ണാ
യോഷാപ്രദിഷ്ടാമകരസ്യമദ്ധ്യേ. ൨൯

മകരരാശിയുടെ മദ്ധ്യദ്രേക്കാണം സകല കലകളിലും നിപുണതയുള്ളവളും ചെന്താമരപ്പൂവിന്റെ അന്തൎദ്ദളംപോലെ ഇരിക്കുന്ന കണ്ണുകളോടുകൂടിയവളും പലപ്രകാരത്തിലുള്ള ആഭരണങ്ങളെ അണിഞ്ഞവളും യൌവനയുക്തയുമായ സ്ത്രീയുടെ രൂപമാകുന്നു. കാതുകളിൽ ഇരിമ്പുകൊണ്ടുള്ള ആഭരണത്തെയും ധരിച്ചിട്ടുണ്ട്. നാനാപ്രകാര

ണ് പ്രധാനമായി അംഗീകരിച്ചിരിക്കുന്നത്. അതിനാൽ പ്രകരണോപയോഗിയായ ദ്രേക്കാണാദ്ധ്യായത്തെക്കൂടി ഇവിടെ ഭാഷയാക്കിച്ചേർത്തിരിക്കുന്നു എന്ന് അറിഞ്ഞുകൊൾക.

ഇതി കൃഷ്ണീയപരിശിഷ്ടേ

ദ്രേക്കാണാദ്ധ്യായഃ

സമാപ്തഃ.

---

ശരഗഗന തുരഗസമ്മിത ശകാബ്ദേ ച കാർത്തികശുക്ലപക്ഷ
ഷഷ്ഠീതിഥിവാരേ പൂർണ്ണാ കൃഷ്ണീയശാസ്ത്രവിവൃതിരിയം.
സന്തസ്സന്തോഷയുതാ നിർമ്മത്സരബുദ്ധയസ്സമീക്ഷന്താം
മന്ദേനമയാ രചിതാം വിവൃതിമ കൃപ്പയാ നിത്യശുഭദായകതാം.



## പുതിയ ജ്യോതിഷപുസ്തകങ്ങൾ.

സാരാവലി ഭൂഷണം എന്ന വ്യാഖ്യാനത്തോടുകൂടിയതു്
ജാതകപാരിജാതകം വ്യാഖ്യാനത്തോടുകൂടിയതു്
ബൃഹൽപരാശരഹോരാസംക്ഷേപം
പ്രശ്നമാർഗ്ഗം പൂർവ്വാർദ്ധം
കാലവിധാനം (മുഹൂർത്തപദവി)
കൃഷ്ണീയം വ്യാഖ്യാനത്തോടുകൂടിയതു്
സ്ത്രീജാതകം
ജാതകാലങ്കാരം
പ്രശ്നഭാഷ
പ്രശ്നരീതി
മത്തേഭാസ്യം
മഹാസാമുദ്രികശാസ്ത്രം
ഷട്പഞ്ചാശിക
സ്വപ്നശാസ്ത്രം
ജ്യോതിഷസാരസംഗ്രഹം 1-ാംഭാഗം
ടി 2-ാംഭാഗം
ജ്യോതിഷദീപമാല
പഞ്ചബോധം
ജാതകചന്ദ്രിക
ഹസ്തരേഖാശാസ്ത്രം ഗദ്യം **മൂല** പദ്യത്തോടുകൂടിയതു്



## കാവ്യങ്ങൾ.

ശ്രീകൃഷ്ണവിലാസം, രാമവാര്യരവർകളുടെ
വ്യാഖ്യാനത്തോടുകൂടിയതു്
യുധിഷ്ഠിരവിജയം കാവ്യം ടി
പുഷ്പബാണവിലാസം കാവ്യം ടി
നാരായണീയം ടി
ശ്രീകൃഷ്ണവിലാസം കാവ്യം, കാവുങ്ങൽ നീല
കണ്ഠപ്പിള്ള അവർകളുടെ വ്യാഖ്യാനത്തോടുകൂടിയതു്
രഘുവംശം വ്യാഖ്യാനത്തോടുകൂ
കുമാരസംഭവം വ്യാഖ്യാനത്തോ,
സാംബശിവശാസ്ത്രി അവർകളുടെ മാഘം വ്യാഖ്യാനം
ഒന്നാംഭാഗം
ടി രണ്ടാംഭാഗം

മാനേജർ, വി. വി. പ്രെസ്സ്—കൊ